## വി. കെ. എൻ.
## (1932 – 2004)

വടക്കേ കൂട്ടാലെ നാരായണൻകുട്ടിനായർ. 1932 ഏപ്രിൽ 6-ന് തൃശൂർ ജില്ലയിൽ തിരുവില്വാമലയിൽ ജനിച്ചു. 1959 മുതൽ '69 വരെ ഡൽഹിയിൽ പത്രപ്രവർത്തകൻ. കേരള സാഹിത്യ അക്കാദമി അവാർഡും (*ആരോഹണം*-1970), സാഹിത്യ അക്കാദമി അവാർഡും (*പയ്യൻ കഥകൾ*-1982), മുട്ടത്തു വർക്കി അവാർഡും (*പിതാമഹൻ*-1997) ലഭിച്ചിട്ടുണ്ട്. കേരള സാഹിത്യ അക്കാദമി വൈസ് പ്രസിഡന്റും കുഞ്ചൻ നമ്പ്യാർ സ്മാരകത്തിന്റെ ചെയർമാനുമായിരുന്നു. 2004 ജനുവരി 25-ന് അന്തരിച്ചു.

## വി.കെ.എന്നിന്റെ ഞങ്ങൾ പ്രസിദ്ധീകരിച്ച കൃതികൾ

*നോവൽ*

അത്തംപെരുന്നാൾ
അനന്തരം
അമ്മൂമ്മക്കഥ
അസുരവാണി
ആരോഹണം
കുടിനീര്
ചിത്രകേരളം
പിതാമഹൻ
പെൺപട
സിൻഡിക്കേറ്റ്
ജനറൽ ചാത്തൻസ്
നാണ്വാര്
മഞ്ചൽ
അധികാരം

*കഥകൾ*

അമ്പതു കഥകൾ
ഒരു നൂറു മിനിക്കഥകൾ
പയ്യൻ കഥകൾ
മാനാഞ്ചിറ ടെസ്റ്റ്
ഹാജ്യാര്
ചാത്തൻസ്
സർ ചാത്തുവിന്റെ റൂളിങ്
പ്രതികഥകൾ—വിരുദ്ധം
ഹൂവിനുശേഷം ഹൂ
കോഴി
വി.കെ.എൻ. കഥകൾ
വി.കെ.എൻ: തെരഞ്ഞെടുത്ത കഥകൾ
എന്റെ പ്രിയപ്പെട്ട കഥകൾ

*നർമ്മലേഖനങ്ങൾ*

അയ്യായിരവും കോപ്പും
നമത് വാഴ്വും കാലമും

*കുറിപ്പുകൾ*

ഡൽഹിഡേയ്സ്

Malayalam Language
**Adhikāram**
Literature/Novel
by **V.K.N.**

First Published November 1991
11th impression June 2012

*Illustration*
Namboodiri

*Cover Design*
Jayakumar O.P.

*Publishers*
D C Books, Kottayam 686 001
Kerala State, India
Blog: www.dcbooks.com/blog
e-mail: info@dcbooks.com
Online Bookstore: www.dcbookshop.net

*Distributors*
**D C Books-Current Books**

Export Sales D C Press (P) Ltd., Kottayam, Kerala

**D C Books Library Cataloguing in Publication Data**
V.K.N.
Adhikaram / V.K.N.
108p., 21cm.
ISBN 81-7130-532-6
1. Malayalam fiction I. Title.
8M3*-dc22
[*This is local variation of DDC Number for Malayalam literature: Adhikaram.]



ISBN 81-7130-532-6

Printed in India
at D C Press (P) Ltd., Kottayam 686 012

D C BOOKS - The first Indian Book Publishing House to get ISO Certification

₹ 70.00

209/12-13-Sl.No. 11981-dcb 1295-(11)2000-1857-06-12-Spb. 18.1-p en-r(t) sd-d(t) ak

# അദ്ധ്യായങ്ങൾ

ഒന്ന്

# സെക്യൂരിറ്റി

വലിയ കൊട്ടാരത്തിൽ വച്ചാണ് പുതിയ രാജാവിന്റെ കിരീടംചാർത്ത്. ഉച്ചയൂണിനു പാകത്തിൽ കാലത്ത് പത്തുമണിക്ക്.

കുടിലിൽനിന്ന് കൊട്ടാരത്തിലേക്കു ദൂരം ഒരു കിലോമീറ്ററാണ്. രാജ്യത്തെ തീവ്രവാദികളുടെ ബഹുമാനാർഥം രാജമാർഗത്തുടനീളം കർശനമായ രക്ഷാനടപടികൾക്ക് കരാർ കൊടുത്തിരുന്നു. ആദ്യം ഒരു കരാറുകാരനായി, പിന്നെ രാജദൂതനായി, വീണ്ടും കരാറുപണിയിലേക്കു തിരിച്ചുവന്ന, ഒരു ശുക്രനായിരുന്നു പാതപ്പണിക്കും കാശ്.

നീചൻ, നിരത്താകെ ഉഴുതുമറിച്ച് അതിനിരുപുറവും വേലി കെട്ടി. രക്ഷാഭടന്മാർ പ്രച്ഛന്നവേഷത്തിൽ കയ്യാലപ്പുറത്ത് കാവലിരുന്നു. വേറെ ജനം രാജാവിനു പിന്നിൽ കൂടാതിരിക്കാൻ പരിസരത്തെ സർക്കാരാപ്പീസുകൾക്കും സ്വകാര്യ വ്യവസായസ്ഥാപനങ്ങൾക്കും പരമാവധി ശമ്പളത്തോടെയുള്ള അവധി കൊടുത്തു.

എന്നാലും ആർക്കു വേണച്ചാലും രാജാവിനെ കൊല്ലാം. അല്ലെങ്കിൽ അദ്ദേഹത്തിന് സ്വയം ചാവാം. ചത്തുന്നാക്കാം. (ഇതൊക്കെയാണ് ഒരു ഡെമോക്രസിയിലെ രസം.)

അപ്പോൾ ആശ്രിതർ പറയും:

ഈ രാജാവും ചത്തു. നന്നായി.

ആചാരമായി പിന്നീട് ഒഴിവോടെ പൊട്ടിക്കാൻ ഇരുപത്തൊന്ന് കതിനയും അതിനു വേണ്ട പച്ചമരുന്നും മാറ്റിവച്ച്, കിരീടം പിടിച്ചടക്കാനുള്ള ഘോഷയാത്ര നിശ്ചിതദിവസത്തിനു തലേന്നു പുറപ്പെട്ടു.

നിരത്ത് വിലങ്ങെ എട്ടാന നീങ്ങി.

ഗജവിരാജിതമന്ദഗതിക്കു പിന്നിൽ നിയുക്ത രാജാവും മന്ത്രവാദികളായ നാല് അംഗരക്ഷകരും നടന്നു; ടെലിവിഷൻ ക്യാമറയോട് കുശലം പറഞ്ഞ്, ചിരിച്ച്.

തദനന്തരം രാജ്യത്തെ ഇന്റലിജൻസ് ചീഫ് രാമൻ നമ്പൂതിരി, ഏകനായി, നിരായുധനായി, വെച്ചടി മുന്നോട്ട്.

ഇൻഡോ-സൗത്ത് ഇൻഡോൻ, ടിബറ്റൻ, ലാമൻ, ബി.എസ്.എഫ്., സി.ആർ.പി.എഫ്. തുടങ്ങി കമാണ്ടോകളുടെ തലമൂത്ത പുലിയാണ് നമ്പൂരി. ഏകച്ഛത്രാധിപതി.

ഇന്നും വിഷുപ്പിറ്റേന്ന് ലോക്കൽ പാണൻ ഒരു വലിയ ഓലക്കുട ഇല്ലത്ത് കാഴ്ചവയ്ക്കും.

അവന് മൃഷ്ടാന്നോം തരാവും.

പരമഭാഗവതനായ രാമൻനമ്പൂതിരി ഒരു തോക്കുപോലും തൊടില്ല. ഒരിക്കൽ ഇവനെന്താ കേമത്തം എന്നു പരീക്ഷിക്കാൻ ഒന്നെടുത്തപ്പോൾ അവന്റെ പാത്തിയിൽ സർക്കാർതാക്കീത് അച്ചടിച്ചു കണ്ടു.

'തോക്കാൽ വെടിവച്ചു മരിക്കുന്നത് ആരോഗ്യത്തിന് ഹാനികരമാണ്.'

അന്നു നിറുത്തിയതാണ്.

ഇന്റലിജൻസ് ഇല്ലാത്തപ്പോഴൊക്കെ അദ്ദേഹം ഗുരുവായൂരും ശുചീന്ദ്രത്തും ഭജനമിരിക്കും. ശിവനും വിഷ്ണുവും ഭേദമില്ലെന്നർഥം. അദ്ദേഹത്തിനറിയാം തന്റെ മിടുക്കുകൊണ്ടല്ല രാജ്യത്തെ രഹസ്യവകുപ്പ് പരസ്യമായി പ്രവർത്തിക്കുന്നതെന്ന്. എല്ലാം ദൈവാധീനമാണ്. അതുകൊണ്ടു തന്റെ വരുതിയിലുള്ള സമസ്തവും അദ്ദേഹം സർവശക്തങ്കൽ സമർപ്പിച്ചിരിക്കയാണ്.

നമ്പൂരിക്കു പിന്നിൽ ഒരു ചെനക്കത്തൂർപൂരത്തിനുള്ള കുതിരപ്പട്ടാളം കുളമ്പടിച്ചു.

വഴിയെ പിച്ചാത്തി നീർത്തിപ്പിടിച്ച അറുപത്തിനാലു നായന്മാർ.

അവസാനം, രണ്ടാൾ വീതം നിരയായി നീങ്ങുന്ന പതിനാറ് കുറുവടിക്കാർ.

കാഥികന്റെ പോയിന്റ് കടക്കുമ്പോൾ ഒരു വടിക്കാരൻ മറ്റേ കുറുവിനോട് പറഞ്ഞു.

ഞാനാണ് രാജാവ്. ആദ്യം പോയത് എന്റെ ഡബ്ലാണ്.

കൊട്ടാരത്തിന്റെ നടുമുറ്റത്തെ ഡർബാർ ഹാളിലാണ് ചടങ്ങ്. ശുഭ്രസമൃദ്ധമായ ഒറ്റമുണ്ടും തോർത്തുമുടുത്ത ഉപരാജാക്കന്മാർ, എടപ്രഭുക്കൾ, പടത്തലവന്മാർ എന്നിവർക്കേ പ്രവേശനം പാസുമൂലമുള്ളൂ.

നിയുക്തന്റെ പടയണി പ്രവേശിച്ചപ്പോൾ രജപുത്ര റെജിമെന്റിലെ ഭാഗവതന്മാർ ലാസ്റ്റ് പോസ്റ്റ് ആലപിച്ചു.

എട്ടു പട്ടന്മാർ രാജാവിന്റെ തലയിൽ കിരീടം മേടിയിറക്കി, പയ്യനെ കോതമ്പരിയിട്ടു വാഴ്ത്തി.

രാഗ്ദർബാരിയിൽ അഞ്ചാം വേദമന്ത്രം ചൊല്ലി.

അപ്പോൾ പൂരപ്പിറ്റേന്ന് പറമ്പിൽ ഒറ്റപ്പെട്ട ഒരോലപ്പടക്കം പൊട്ടുന്ന മാതിരി ഒരു ശബ്ദം കേട്ടു.

ഒരു കമാണ്ടോ മൂളി.

കൃഷ്ണപക്ഷക്കിളി ചിലച്ചു...

സൈക്കിൾ ലോണിന് അപേക്ഷിച്ചിരുന്ന ഒരു കൊട്ടാരം ക്ലാസ് ഫോർ പറഞ്ഞു.

ഒലക്ക! സൈലൻസറില്ലാതെ ഓടിച്ചുപോയ ഒരു സ്കൂട്ടറാണത്.

രാമൻ നമ്പൂരി പറഞ്ഞു:

എന്റെ ശിവനേ! ഞാൻ നിരീച്ചു ഭീരങ്കിയുമായി പട്ടാളത്തിന്റെ വരവാണെന്ന്. ഒക്കെ കഴിഞ്ഞൂന്ന്. ആരാ അവടെ? ദാ, ബന് ഒരു മോട്ടോർ സൈക്കിൾ ഒരു സമ്മാനം കൊടുക്ക്.

ചക്രദാനം കഴിഞ്ഞ് ലഞ്ച് വിളമ്പാൻ പ്രോട്ടോക്കോൾ ആപ്പീസർ ഒരു അപേക്ഷ സമർപ്പിച്ചു.

രാമൻ നമ്പൂരി പറഞ്ഞു.

തരാവില്ലാന്നർഥം. ലഞ്ചങ്ങട് കഴിഞ്ഞാൽ അതിന്റെ ഉച്ഛിഷ്ടം തരാക്കാൻ ദരിദ്രരേഖ ഭേദിച്ച് മറ്റേറ്റ വരും. ബഹളാവും. അടികലശലാവും. വെടിവെപ്പിലേ കലാശിക്കൂ. പിന്നെ സർക്കാരും പത്രക്കാരും തമ്മിൽ ഗ്വാഗ്വാദ ·മാവും. ഒന്നേ ചത്തുള്ളൂ എന്ന് സർക്കാർ. ഒരു നൂറെണ്ണമെന്ന് പത്രക്കാർ. അതിനൊന്നും വയ്യച്ചാൽ സദ്യവട്ടത്തോടെയുള്ള എടുപ്പ്ശാപ്പാടോടെ ചടങ്ങ് തീർക്കാം എന്നർഥം.

രണ്ട്

## ടെലിവിഷം

പിറ്റേന്നു പുലർച്ചെ സെക്യൂരിറ്റി ചീഫ് രാമൻ നമ്പൂരി രാജാവിന്റെ മുഖം കാണാൻ പുറപ്പെട്ടു. ഒക്കൾട്ടിസം പ്രയോഗിച്ച് കൊട്ടാരത്തിലേക്കുള്ള വഴി പാതിദൂരം ഒരു ചൂലനൂർക്കാരൻ ഒടിയനായി നാലുകാലിൽ നടന്നു. 'പരാപരാ പരാ പരമ പാഹിമാം' എന്ന കീർത്തനത്തോടെ നേരം വെളുത്തു തുടങ്ങിയപ്പോൾ ചൂലനൂർ സമ്പ്രദായമുപേക്ഷിച്ച് ഒരു ദ്വിജന്റെ സ്ഥിരം ലാവണത്തിലേക്കു തിരികെച്ചെന്നു. രാജഭവനു മുന്നിലെ കരിമ്പനകൾക്കു മുകളിൽ നാടനും മറുനാടനും തോക്കുചൂണ്ടിനില്ക്കുന്ന രക്ഷാഭടന്മാരുടെ ഓണർ ഗാർഡ് പരിശോധിച്ച്, കറന്റ് പായുന്ന ബാർബ്ഡ് വയർ മുള്ളുവേലി ഭേദിച്ച്, പയ്യനായ രാജരാജന്റെ പഠനമുറിയിൽ ശംഖചക്രഗദാപത്മമേന്തി പടച്ചവന്റെ ഒറിജിനൽ രൂപത്തിൽ അവതരിച്ചു.

കട്ടൻകാപ്പി നുണഞ്ഞ് പയ്യൻ പ്രഭാതപത്രങ്ങൾ വായിച്ച് അക്ഷരമാല വശത്താക്കുകയായിരുന്നു. ലിപി പുരളാത്ത പത്രക്കടലാസും സമീപത്തു ണ്ടായിരുന്നു.

പയ്യനു മുന്നിൽ രാമൻ നമ്പൂരി ഒരു കസേര വലിച്ചിട്ടിരുന്നു. രണ്ടു പഴു ക്കടയ്ക്ക തീരുവോളം വെറ്റിലമുറുക്കി. ഒരില പുകയിലയും ചെലുത്തി. തർക്കത്തിനു തുടക്കമായി 'ഹ്രാ' എന്നും കാർക്കിച്ചു.

ചെക്കൻരാജാവ് നമ്പൂരിയോട് ചോദിച്ചു:

ഈ സന്ദർശനം അനൗദ്യോഗികമാണോ?

പത്തു കൈവിരലും കൂട്ടുപുരികവും വിറപ്പിച്ച് രാമൻ നമ്പൂരി ചിരിച്ചു.

താൻ നിരീച്ചോ നാം തന്നെ സലാം ചെയ്യുമെന്ന്? താൻ കാണെ ആചാര വെടി മുവേഴുവട്ടം വെക്കുമെന്ന്?

ചെക്കൻ പറഞ്ഞു:

അതല്ലേ പതിവ്?

മുന്നിലെ പരവതാനിയിൽ നീട്ടിത്തുപ്പി നമ്പൂരി പറഞ്ഞു:

അല്ലെന്നർഥം. തന്റെ ദേഹരക്ഷയും കായകല്പ ചികിത്സയും ഉദ്ദേശി ച്ചാണ്, നാം ഇവിടെ സുരക്ഷാസന്നാഹം ഏറ്റെടുത്തത്. ഇല്ലത്തിരുന്ന് വായിച്ചും മുറുക്കിയും മുഷിയേം ചെയ്തുച്ചോ അതോണ്ട് സലാമിയും കവാത്തുമൊന്നും താൻ പ്രതീക്ഷിക്കണ്ട. വഷളാവണ്ട.

ശരി.



http://malayalamlibrary.wordpress.com/

അങ്ങനെ മനമില്ലാവപുസ്സോടെ മൂളീട്ടൊന്നും കാര്യല്ല. താൻ മത്സ്യ മാംസാദികൾ ആഹരിക്കുന്ന കൽഹണ ബ്രാഹ്മണനാണെങ്കിൽ നോനും പെരുങ്ങോർട്ടുർശ്ശി ആറാംമ്പ്രാനും കൗലികളാണ്. സസ്യഭോജികളാണ്. തന്നേക്കാൾ വർണോം കൂടും.

ഓഹോ! എന്നാൽ എന്റെ ചില മാതുലന്മാരും കൗളുകളാണ്.

യുദ്ധത്തിലും നയതന്ത്രത്തിലും കുടുങ്ങിപ്പോയവരല്ലേ?

അതെ.

അതിലൊരുവൻ കുഞ്ചൻ നമ്പ്യാരുടെ പടയാളിയെപ്പോലെ പിന്നിൽ നിന്ന് വെടികൊണ്ടവനായിരുന്നില്ലേ?

പിന്നീടയാൾ മരിച്ചു.

ശ്ശി ഭേദം. സ്വയം ചത്തില്ലെങ്കിൽ ആരും അവനെ കൊല്ലുമായിരുന്നില്ല.

അതെന്തോ...

അപ്പൊ ആരാ മീതെ? തന്റെ സ്കൗളോ നാം കൗലിയോ?

തിരുമേനിതന്നെ. ഒരു കിണ്ടി ഇൻസ്റ്റന്റ് കോഫിക്കു പറയട്ടെ?

വേണ്ട. കാപ്പി കുടിക്കുന്ന ശീലം താനും നിറുത്തണം. കാപ്പിരിയുടെ നാട്ടിൽനിന്ന് കുരു വരുത്തി, വറുത്ത് ശീലപ്പൊടിയാക്കിയതാണ് കാപ്പി. തുടർച്ചയായി കഴിച്ചാൽ കരൾ വീങ്ങും. അജീർണം ബാധിക്കും. മലബന്ധ ത്തിന് വിശേഷാണ്, പക്ഷേ...

പിന്നെന്തു കഴിക്കണം?

മധുരനാരങ്ങ ചതച്ച നീരാവാം. നാരങ്ങാമിഠായിയും നന്ന്. തന്റെ മാനസിക പ്രായത്തിൽ നാലാംതരത്തിൽ പഠിക്കുന്ന ചെക്കന്മാർ പത്തു പൈസയ്ക്ക് മേടിച്ചുതിന്നണ ആ സാധനണ്ടല്ലോ അത്. വടുകന്റെ പുളിയുള്ള കയ്പൻ നാരങ്ങയും കഞ്ഞിയുമായാൽ അതീനുമീതെ വേറെ വിശേഷോല്ല.

എന്റെ അന്നാഹാരോം തിരുമേനി കല്പിക്കും വിധമാണോ?

തനിക്ക് സംശ്യണ്ടോ?

അത്ര വേണോ?

സെക്യൂരിറ്റി ചീഫ് രാമൻ നമ്പൂരി ധ്യാനിച്ചപ്പോൾ കൊട്ടാരം ഊട്ടു പുരയിലെ ടെലിപ്രിന്റർ ചിലച്ചു.

ദേഹണ്ഡം മൂത്ത് പട്ടരുകുട്ടിയായവന്

നന്നെ രാവിലെ രാജാവിന് മധുരനാരങ്ങ വേവിച്ചതും പെപ്പരമിന്റ് മിഠായിയും വിളമ്പുക. മഞ്ഞപ്പൊടി ചേർക്കാം. കടുക് വറുക്കുന്നത് തന്റെ ചിത്തത്തമനുസരിച്ച്. ഉച്ചയൂണിന് പാലക്കാടൻ ശൈലിയിൽ പച്ചമുളകു വറുത്ത പുളി. അന്നം ഒഴിവാക്കാം. എടനേരത്തെ ചായയ്ക്കു കാപ്പി. അത്താഴ ത്തിന് വത്തു മുട്ട പൊരിച്ചത്. കറിവെക്കുകയാണെങ്കിൽ അമർന്ന വെപ്പാ വണം. പിന്നീടവൻ നിവർന്നൂട. എന്നെങ്കിലും തത്സമയം മുട്ട തരായില്ലെങ്കിൽ രാജാവിന്റേതെടുക്കാം. പിന്നീട് തിരികെ വച്ചാൽ മതി.

അകത്തുള്ളാൾക്ക് വെർമിചെല്ലി ധാരാളായി. സേമിയ എന്നർഥം. അമ്മാത്ത് അതാണു പതിവ്. വെർമിചെല്ലി എന്നു പേരായ ഹോട്ടലുടമകൾ വരെ അവിടെയുണ്ട്. ഏതായാലും 'ഇഡ്ഢലി' വേണ്ട. ചട്ണി ഒഴിവാക്കാമല്ലോ.

(ഓവർ)

പില്പാട് രാമൻ നമ്പൂരി രാജാവിനോട് ചോദിച്ചു.

എന്താ പത്രത്തില് വിശേഷം?

കിരീടധാരണത്തെക്കുറിച്ചുള്ള ലീഡ് സ്റ്റോറിയിൽ 'രാമോ' രാജീവലോചനഃ എന്നെഴുതിയിരിക്കുന്നു.

അതോണ്ടെന്താ?

അതിന്റെ പൊരുൾ?

വിശേഷായിരുന്നു ശ്രീരാമന്റെ കൺകണ്ടാൾ കണ്ണേകണ്ടാൾ എന്നന്നെ. താൻ നിരീച്ചോ തന്റെ കോങ്കണ്ണും ആ വിധമാണെന്ന്? ഡോൺട് ഗെറ്റ് ഐഡിയാസ്.

എന്നു പറഞ്ഞാൽ?

രാജാവാണ് ശരി. രാജീവൻ ഒരച്ചടിപ്പിശകാണ്.

മൗനം രാജന്നു ഭൂഷണം എന്നു തോന്നിയ ചെക്കൻ ചമ്രം പടിഞ്ഞിരുന്നു.

സെക്യൂരിറ്റി ചീഫ് ചോദിച്ചു.

തന്റെ കുളിം തേവാരോം കഴിഞ്ഞോ?

സസുഖം.

പൊളി പറയരുത്. കാലും മുഖവും കഴുകി കുളിച്ചൂന്ന് വരുത്തിത്തീർക്കരുത്. മുങ്ങിക്കുളിച്ചില്ലെങ്കിൽ ജനം തന്നെ കുളിപ്പിക്കും. കുളിപ്പിച്ച് കുളിപ്പിച്ച് രാജാവിന്റെ കുട്ടി ഇല്ലാതാവും. വീട്ടിലെ വേലയുമില്ല, മന്ദത്തെ കൂത്തുമില്ല എന്ന സ്ഥിതിയാവും. ആരാന്റെ ചോറിന് പാണര് തല്ല് കൂടുന്ന മാതിരിയാവും.

മനസ്സിരുത്താം. കാപ്പി വേണ്ടെങ്കിൽ തിരുമേനിക്ക് കുടിക്കാൻ വേറെ വല്ലതും...

വേണ്ട. പ്രാതലിന് ചായപലഹാരാദിയുടെ പതിവില്ല. പ്രാതലന്നെ പതിവില്ല. പത്തുമണിക്ക് ഒരാട്ടോറിക്ഷ പിടിച്ച് കൊണാട്ട് പ്ലേസിൽ മദിരാശി ഹോട്ടലിലെത്തി ഒരുണ്ണാണ്. ഉണ്ണുന്നതിനിടയ്ക്ക് വേറൊന്നും തരാക്കാറില്ലേനും.

ചോറൂണ് പരസ്യായാൽ ജനം കാണില്ലേ?

അതിനവർക്ക് ക്ഷണമില്ലല്ലോ. അഥവാ ജനം തന്നെ കാണുന്ന മാതിരി നോനേം കാണും എന്നാണോ തന്റെ ധാരണ? പിന്നെന്ത് സെക്യൂരിറ്റി ചീഫാണടോ നോൻ?

ജനമല്ലേ നമ്മുടെ നട്ടെല്ല്? വെന്തേക്കിന്റെ കാതൽ? കിരീടത്തിന്റെ തെറ്റിദ്ധാരണ സമയത്ത് തിരുമേനിയല്ലേ പറഞ്ഞത് അവറ്റ പട്ടിണിയാണെന്ന്?

ഹ ഹ! കിരീടധാരണത്തിന്റെ സ്വാദോർക്കുമ്പോൾ നിത്യേന ഒരു കിരീടം വേണംന്ന് മോഹണ്ടോ?

ഇല്ല. ഇതുതന്നെ ഒരു മുൾക്കിരീടമാണ്.

ശർക്കരക്കുടത്തിൽ കൈയിട്ടവരൊക്കെ അതാണ് പറയാറ്.

മധുരാഷ്ടകത്തിൽ പറയുന്നതുപോലെ അധരം മധുരം, വിരലും മധുരം, രുചിയും മധുരം.

എങ്കിലും ജനത്തിന്റെ മറവിൽ എനിക്ക് എന്തെങ്കിലും ചെയ്യണമെന്നുണ്ട്. അകത്തുള്ളാളും മോശല്ല. ഉറക്കത്തിലും പറയും, 'ഒന്നു ജനത്തെ ശരിപ്പെടുത്തൂ. ജനത്തെ ഒന്നു ശരിപ്പെടുത്തൂ എന്ന്.'

അമ്മ പെറ്റ മകളല്ലേ അവളും? ജനത്തെ സഹിക്യോ?

സഹിക്കില്ല.

എന്നാൽ ജനത്തെ രക്ഷിക്കാൻ ആദ്യം വേണ്ടത് ദരിദ്രരേഖ അഥവാ പോവർട്ടി ലൈൻ എന്ന പ്രയോഗത്തെ ഉപേക്ഷിക്കയാണ്. ആ ലൈൻ മാറ്റണം എന്നർഥം. പകരം, നിലവിലുള്ള പട്ടിണിയുടെ നിലവാരം സമം എക്സിസ്റ്റിങ് ലെവൽസ് ഓഫ് സബ്സിസ്റ്റൻസ് എന്നു മതി. പട്ടിണിക്കാരുടെ വയറ് പാതി നിറയും.

ദരിദ്രരേഖയെ തിരുമേനി രേഖാമൂലം കണ്ടിട്ടുണ്ടോ?

രാഷ്ട്രീയ കാര്യക്രമം, ഗ്രാമീണ മോൺസ്റ്റർമാർക്കുവേണ്ടിയുള്ള പരിപാടി ഇത്യാദി തുടരൻ കഥകളുടെ ശീർഷകത്തിനു താഴെ ടെലിവിഷന്റെ തിരയിൽ ഒരു വര കാണിക്കുന്ന പതിവുണ്ട്. ചിലപ്പോൾ മൂന്നു വര. അതാണ് ദരിദ്രരേഖ. ധരിച്ചിട്ടുണ്ടോ, എലിവിഷത്തേക്കാൾ മാരകമാണ് ടെലിവിഷം. എലി ചത്തേ എലിവിഷം തിന്നോൻ ചാവൂ. ടെലിവിഷം കണ്ടോൻ അതു കാണുന്നതിനുമുമ്പ് സിദ്ധികൂടും.

വര മാറ്റാൻ വകുപ്പുമന്ത്രിയോട് പറയാം.

വേണ്ട. സന്ദേശം ടെലിവിഷപ്പതിയായ നാം അവനു കൊടുത്തിട്ടുണ്ട്. ദരിദ്രരേഖ ഇന്നും മിഷ്യനിൽ കണ്ടാൽ അതോടെ അവന്റെ ശവദാഹം കഴിയും. നാളെ തനിക്ക് ഒരു പുതിയ നിരക്ഷരനെ സത്യപ്രതിജ്ഞ ചെയ്യിക്കേണ്ടിവരും. ശപഥമെടുപ്പിക്കൽ എന്നു സാരം. മങ്കമ്മാൾ ശപഥം മാതിരി മന്ത്രിയിൻ ശപഥം.

തിരുമേനി കടന്നു കാണുന്നു.

നാമില്ലെങ്കിൽ തന്റെ പരിസ്ഥിതിയെന്താ?

വഷളാണ്.

എന്നാൽ ദരിദ്രരേഖ നിർമാർജനം ചെയ്യാൻ വേറെ വല്ലതും സമാരംഭിക്ക്.

ഇപ്പോൾ നാം ജോലിക്കു കൂലി കോതമ്പായി കൊടുക്കുന്നുണ്ടല്ലോ.

കോതമ്പവിടെ കിടക്കട്ടെ. അത് കാലിത്തീറ്റയാക്കാം.

ഉത്തരവ്.

രാജ്യത്ത് തലങ്ങും വിലങ്ങും ദരിദ്രരേഖ ഏറ്റവുമുള്ള സ്ഥലം ഏതാണെന്നറിയോ?

എന്നോടാരും പറഞ്ഞിട്ടില്ല.

പട്ടിണിയുടെ രേഖാശാസ്ത്രം മറഞ്ഞ് ജനത്തെ നിശ്ശേഷം കാണാതാവുന്ന ജില്ല ഉല്ക്കലത്ത് ഒറീസയിലെ കോരപുട്ടാണ്. പുട്ടും കടലേ കോരപ്പൻ എന്നാണ് ജനത്തിനവിടെ പരക്കെ നാമധേയം. ഓമന തിങ്കൾ കിടാവോ എന്നു കേട്ടിട്ടില്ലേ? അവിടെ തന്റെ അടിയാളർക്ക് ഒരിരുളൻ കീറക്കോണാന് മറുകോണാൻ പോലുമില്ല.

നേരോ?

അല്ല. നാം തന്നോട് സേവ പറയാണ്.

കഴിഞ്ഞ തവണ നാം ആ വഴി വഴിമാറി പോയപ്പോൾ...

ജനത്തിന്റെ ക്ഷേമമറിയാൻ വായുമാർഗത്തിൽ താൻ നടത്തണ സവാരിയെക്കുറിച്ചല്ലേ പരാമർശം?

അതെ.

നാം വിസ്തരിച്ച് കാണാറുണ്ട്. താനും കിങ്കരന്മാരും പുഷ്പകമിറങ്ങി ജീപ്പിൽ സഞ്ചരിക്കും. ഗ്രാമവീഥികളിൽ തനിക്കുവേണ്ടി ഒരുക്കിനിർത്തിയ പട്ടിണിക്കോലങ്ങളോട് താൻ ചോദിക്കും. എങ്ങനെയുണ്ട്? അപ്പോൾ പേക്കോലം അതിന്റെ ഭാഷയിൽ എന്തോ പറയും. അപ്പോൾ താൻ കല്പിക്കും. നന്നായി. കെട്ടിയവനെ തന്റെ തൊപ്പിക്കാർ ചുട്ടുതിന്നു. പണിയില്ല. പട്ടിണിയാണ് എന്നാണ് പേക്കോലം പറയുന്നത്. അതിനാണ് തന്റെ മറുപടി. അച്ഛാ! നന്നായി എന്ന് ശപ്പ!

ചെക്കൻ പറഞ്ഞു:

ഇത്ര വേണോ തിരുമേനി?

എന്നിട്ട്, ത്രീപീസ് സൂട്ട്, കണ്ഠനാളത്തിൽ ബിലാത്തി കോണാൻ തുടങ്ങിയവ കെട്ടിത്തൂക്കിയ തന്റെ ക്ലാർക്ക് ഒരു ജോയിന്റ് സെക്രട്ടറിയാൻ അതൊക്കെ കുറിച്ചെടുക്കും. ഭാരതീയ ഭാഷകൾ പോയിട്ട്, ഇംഗ്ലീഷ്വരെ അവന് കഷ്ടിയാണ്. അഷ്ടി മുട്ടാതിരിക്കാൻ അതു പ്രയോഗിക്കുന്നു എന്നു മാത്രം.

ഇത് വാരലാണ് തൂത്തുവാരലവർ.

ഇനി ഒന്നും വാരാൻ ബാക്കിയില്ല. യാതൊന്നാണോ ഛിന്നഭിന്നമായിട്ടുള്ളത് ആയത് തീർത്തും അപ്രത്യക്ഷമാവുന്നത് നിരോധിക്കമാത്രമേ കരണീയമായിട്ടുള്ളൂ.

എന്നാലും മതി.

എന്നാൽ കോരപ്പന്മാർക്ക്, പണിക്ക് പട്ടിണിക്കു പുറമേ പോവർട്ടി ഫോർ വർക്ക്—ഓരോ കോണാൻ സൗജന്യമായിട്ട് കൊടുക്ക്. തനിക്ക് പുണ്യാഹം തരാവും.

അതാവാം.

കീറിയതു മതി. ഹിംസക്കാരായ തന്റെ കൂട്ടരോട് പറഞ്ഞാൽ മതി. അവറ്റ കരാറെടുത്തോട്ടെ. എന്ത് കീറപ്പൊളിയായാലും നമുക്ക് നാല് കാശ് തരാവണം എന്നല്ലേയുള്ളൂ? അതല്ലേ നമ്മുടെ പഞ്ചവത്സരസൂത്രം?

അതു ശരിയാക്കാം.

അവനെ മറച്ചുകിട്ടുന്ന സാധനമല്ലേ? ശ്രീമാൻ കുഞ്ഞികൃഷ്ണന് സന്തോഷാവും.

ആരാണ് ശ്രീമാൻ കുഞ്ഞികൃഷ്ണൻ?

നാം പുരുഷസൂക്തങ്ങളിൽ ദിവസത്തിൽ ഭൂരിഭാഗവും ഉറക്കം നടിച്ച് ചുരുണ്ടുകൂടി കിടക്കുന്നവൻ....

മനസ്സിലായില്ല.

പ്രത്യുല്പാദനശേഷൻ. ഇനി വിസ്തരിക്കുന്നില്ല. വിസ്തരിച്ചാലും തനിക്ക് മനസ്സിലാവില്ല. അതുള്ളവനല്ലേ കുഞ്ഞികൃഷ്ണനവർകളുടെ പവറ റിയൂ.

ഞാൻ അറിയരുത് എന്നാണ് തിരുമേനിയുടെ ഇംഗിതമെങ്കിൽ മേല്പടി യാൻ ഇല്ലാത്ത ഞാൻ അവനെ...

തന്റെ ദുര സഹിക്കില്ല!

മൂന്ന്

## ഫോറിൻ ചാത്തൻ

സെക്യൂരിറ്റി ചീഫ് പറഞ്ഞു:

എന്നാലിനി നമുക്ക് മറ്റവന്റെ കാര്യമെടുക്കാം. അതല്ലേ അതിന്റെ ചിട്ട?

രാജാവ് ചോദിച്ചു:

ഏത് മറ്റവന്റെ?

ഫോറിൻ ചാത്തന്റെ.

ഫോറിൻ ചാത്തനോ?

ആഫ്രിക്കയിലെ എടത്തിലച്ഛൻ എന്നും പറയാം.

തിരുമേനി എന്തോ പറയൂ. ബ്രഹ്മനിന്ദ നാം ചെയ്യില്ല.

സന്തോഷം. സദാ ഒരു വിദേശഹസ്തം കാണുന്നതിന്റെ മറവിലാണല്ലോ എക്കാലവും നാം നിലനിൽക്കുന്നത്. പോവർട്ടി ലൈൻ പോലെ ഈ പ്രയോഗവും ഒന്ന് പരിഷ്കരിക്കണം. 'ഒരു ഫോറിൻ ചാത്തന്റെ കൈ കാണുന്നു' എന്നാക്കണം. നോബൽ സമ്മാനം തരാക്കിയ സോയങ്ക പറഞ്ഞപോലെ, ദ് കളർ: സെപ്പിയ

(ശുക്ലാംബരധരം വിഷ്ണു)

ഇതു കൊള്ളാം തിരുമേനി.

അമേരിക്കക്കാരും റഷ്യക്കാരും അവരുടെ കൈകാണിച്ച് തളർന്ന് പരോശായി. കൈ താഴ്ത്താൻ വയ്യാതായി. ഇനി ഫോറിൻ ചാത്തന്മാരുടെ കൈയാവട്ടെ.

ശരി.

ഇനി പറയൂ. ഫോറിൻ ചാത്തന്റെ കൈയ്ക്കെന്തുപറ്റി. അവർക്കു നാം ഒരു ഫണ്ട് പിരിച്ചുകൊടുക്കണം.

എന്തിന്?

അവർ മർദിതവർഗമായതുകൊണ്ട്. ചേരിചേരാ മഞ്ഞച്ചേരകളായതുകൊണ്ട്, മൂന്നാം ലോക രാഷ്ട്രക്കാരായതുകൊണ്ട്, രാഷ്ട്രകൂടോത്രക്കാരായതുകൊണ്ട്. അതുകൊണ്ട്, ഇതുകൊണ്ട്. ഇനി ഇന്നതൊന്നേ കൊള്ളാതുള്ളൂ എന്നതുകൊണ്ട്?

തിരുമേനി ചിരിച്ചു. ഇത്തവണ ആഷ്ട്രേയിൽ മുറുക്കിത്തുപ്പി. ചാണകയുരുളപോലത്തെ പുകയിലച്ചണ്ടി ചുമരിലെറിഞ്ഞ് നിർത്തി. ചന്ദന ചർവിത ചർവണ താംബൂലത്തിന്റെ, തരികൾ 'ഫിർഫിർ' എന്ന് മന്ത്രധ്വനിയോടെ ചുറ്റിനും പരത്തി.

തിരുമേനി പറഞ്ഞു:

തിരുവായ്ക്ക് എതിർവായ ചോദിക്കട്ടെ. രാജാവായ താൻ മൂന്നാം ലോകരാഷ്ട്രം എന്ന് പറഞ്ഞൂലോ.

ഉവ്വ്.

എന്നാൽ ഒരു രണ്ടാം ലോകരാഷ്ട്രത്തിന്റെ പേര് പറ.

അറിയില്ല.

പോട്ടെ. ഒന്നോ രണ്ടോ ഒന്നാം ലോകരാഷ്ട്രത്തെ കണ്ടാലുടൻ പെട്ടെന്ന് തിരിച്ചറിയുമോ?

ഇല്ല.

പിന്നെന്താഡാ തലമുറിയ; മൂന്നാം ലോകരാഷ്ട്രമെന്നു വച്ചാൽ?

മൂന്നാം ലോകരാഷ്ട്രങ്ങളുടെ മൊത്തം ഭാരം തന്റെ തലയിൽ കയറിയ ചെക്കൻ രാജാവ് ചിന്താധീനനായി.

സെക്യൂരിറ്റി ചീഫ് ചോദിച്ചു.

വിദേശം കൈകാര്യം മണിസാമിയുമായി തന്റെ മൂന്നാം തരം ഫണ്ടു പിരിവിനെക്കുറിച്ച് സംസാരിച്ചോ?

രാജാവ് പറഞ്ഞു:

അയാൾക്ക് താൽപര്യം കണ്ടില്ല. എന്നെ നിരുത്സാഹപ്പെടുത്തിയാണ് സംസാരിച്ചത്. അങ്ങനെ ഫണ്ടുപിരിവിന്റെ ആവശ്യമില്ലത്രെ.

എന്നാൽ മണി പറഞ്ഞതാണ് ശരി. കടവും ഫണ്ടും തുടങ്ങിവച്ചത് ജനറൽ ജോർജ് മാർഷലാണ്. രണ്ടാം ലോകയുദ്ധത്തിനു ശേഷം നാണ്യത്തെക്കാളേറെ വെടിക്കോപ്പാണ് കടം. അന്നും ഇന്നും. രാഷ്ട്രങ്ങൾ തമ്മിൽ കൊടുത്ത കടം തിരിച്ചു കിട്ടാതായപ്പോൾ പലിശ ചുരുക്കി. ധനം പിന്നെയും വരാഞ്ഞപ്പോൾ തവണകൾ വർധിപ്പിച്ചു. എന്നിട്ടും മുന്നേപ്പോലെ നിന്നപ്പോൾ പ്രോനോട്ട് പലിശസഹിതം പുതുക്കിയെഴുതി. എല്ലാമായിട്ടും ഉത്തമർണന്റെ സെക്യൂരിറ്റി പ്രസ് അതിക്രമിച്ച് കീഴടക്കി. അവന്റെ ഭാഷയിൽ നോട്ടടിച്ചാലേ കടം മടക്കാനാവൂ എന്നായപ്പോൾ അവനത് സഹായം, അന്നദാനം തുടങ്ങി പല രൂപത്തിലാക്കി. അവസാനം കള്ളന്മാരുടെയും പിച്ചക്കാരുടെയും പരസ്പരസഹായസഹകരണസംഘമായി കടം വാങ്ങിക്കൊടുക്കായ്മ. നാമും ഒന്നും ആർക്കും മടക്കിക്കൊടുക്കാൻ ഉദ്ദേശിക്കുന്നില്ലല്ലോ. അതുകൊണ്ട് ഫോറിൻ ചാത്തന്റെ ഫണ്ടു പിരിവിലേക്കു നാം ഒരു തുക കൊടുക്കുന്നതിൽ നഷ്ടം നിരീക്കാനില്ല. നമ്മുടെ പണമല്ലല്ലോ.

അതിനയാൾ പറഞ്ഞാൽ കേൾക്കണ്ടേ?

മണി കേൾക്കില്ല. അയാൾക്ക് രാജാവല്ല, രാജ്യമാണ് വലുത്.

രണ്ടും ഒന്നല്ലേ?

അല്ല. ബ്രിട്ടീഷ് പാർലമെന്ററി ഡെമോക്രസിയുടെ ഭക്തനാണല്ലോ താൻ. അവിടെ ഈയിടെ പശുപരിപാലന വനിതാമന്ത്രി കോച്ചി രാജിവച്ചു.

എന്താ കാരണം? വിത്തുകാളകളെ പോറ്റുന്ന ഒരു ഫാം സന്ദർശിക്കാൻ കോച്ചി പോയി. പഹച്ചിക്ക് അതിന്റെ ആവശ്യമുണ്ടായിരുന്നില്ല. അവളുടെ കഷ്ടകാലത്തിന് കാളകളുമായി മുഖാമുഖം നടത്താനാണ് കോച്ചിക്കു തോന്നിയത്. ടിയാൾ പാടം ചുറ്റി നടക്കുമ്പോൾ പരമശിവന്റെ ഒരു വാഹനം ഉന്മത്തനായി, ഉത്തേജിതനായി, മുക്രയിട്ടു. ചുര മാന്തി, അത്ര കാളത്തമി ല്ലാത്ത ഉദ്യോഗസ്ഥന്മാർക്ക് പരിഭ്രമമായി. ബഹുമാനപ്പെട്ട കോച്ചിച്ചി സുഗന്ധ ദ്രവ്യം വല്ലതും പുരട്ടിയിട്ടുണ്ടോ, കാരണം അത്തർ പനീർമണം കേട്ട് വികാര വിജൃംഭിതരായ കാളകളുടെ സംക്ഷിപ്ത ചരിത്രം ബ്രിട്ടീഷ് മെഡിക്കൽ ജേണൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

ഞാനാരെയും പൂശിയിട്ടില്ല, പക്ഷേ ഇവനായിരുന്നു വീട്ടിലെ പശുവിനും പൂശ് എന്നായി കോച്ചി.

വാർത്ത പത്രത്തിൽ വന്നു. പ്രധാനമന്ത്രി താച്ചരച്ചിക്ക് സംശണ്ടായില്ല. കോച്ചിയെ വിളിച്ചുപറഞ്ഞു. രണ്ടിലൊന്ന് ഇപ്പോൾ കഴിയും. താൻ രാജി വയ്ക്കുന്നോ ഞാൻ പുറത്തു പോണോ? കോച്ചി സന്ന്യസിച്ചു. ഇവിടെ, തന്റെ വല്ല കോച്ചിയുമാണെങ്കിൽ കാളയാവില്ലേ രാജി സമർപ്പിക്കുക?

കാള കറുപ്പായാലും ഞാൻ പറഞ്ഞത് കേൾക്കുന്നതാണ് സാമിക്ക് നല്ലത്.

ഇല്ലെങ്കിൽ തനിക്കാവും കഷ്ടം, അല്ലേ?

നമുക്ക് ഇതേക്കുറിച്ച് നാളെ സംസാരിക്കാം.

ഇന്നെന്താ പറ്റില്ലേ?

ഒമ്പതുമണിയായി. ഫയൽ വായിച്ചു തുടങ്ങണം. എന്തു രസാ? എന്താ ണോരോ സംഭവവികാസങ്ങൾ!

ചുവരിൽ ഘടികാരത്തെ നോക്കി രാമൻ നമ്പൂരി പറഞ്ഞു.

രാജൻ, കാലം എന്നൊന്നില്ല. സമയവും. എല്ലാം ആപേക്ഷികമാണ്. നമ്മെ ഉദ്ധരിച്ച് മഹാകവി ഐൻസ്റ്റൈൻ വരെ ഇത് സ്ഥാപിച്ചിട്ടുണ്ട്. ക്ലോക്കിൽ നോക്കൂ.

രാജാവ് കാണെ, അവന്റെ സൂചിയും നൂലും രണ്ടാം കയ്യും ഒരു പൂർണ വൃത്തം പിന്നോക്കം തിരിഞ്ഞ് മണിമുട്ടാതെ എട്ടിൽ നിന്നു.

അതിനു പാകത്തിൽ സൂര്യൻ കിഴക്കു താണു. കാറ്റ് നിലച്ചു. കാകഃ കാകഃ പികഃ പികഃ എന്ന ന്യായേന ഒരു ഏവക്സ് യുദ്ധവിമാനം വീർപ്പടക്കി വായുവിൽ നിന്നു.

രാജാവ് ചോദിച്ചു: എന്റെ ഗ്രഹസ്ഥിതിയെങ്ങനെ? ജ്യോത്സ്യൻ ചിത്രൻ ഈയിടെ നോക്കി. അദ്ദേഹമെങ്ങനെ?

നമ്പൂരി പറഞ്ഞു:

ആ നാമം ഒരു വിശേഷണമായും പ്രയോഗിക്കാം. ചൈത്രത്തിലാണ് ചിത്രന് വിശേഷം എന്നു കേട്ടിട്ടുണ്ട്. കേമത്തം അതല്ലാത്രെ. ചിത്രനാ ണെന്നു തെളിയിക്കാൻ പൂണൂലല്ലാതെ ഒന്നും ധരിക്കില്ലത്രെ.

എന്നെ കാണാൻ വന്നപ്പോൾ കോണകമുടുത്തിരുന്നു.

എന്നാൽ കടം വാങ്ങിയതാവും. പിന്നീടത് കത്തിച്ചു കളഞ്ഞിട്ടുമുണ്ടാവും.

അതിന്റെ സൂക്ഷ്മമറിയൂ.

ഫ! ശപ്പ! ചിത്രന്റെ കൗപീനം അന്വേഷിക്കുകയാണോ നോന്റെ ജോലി? ഗ്രഹസ്ഥിതി അറിയണമെങ്കിൽ നോന്റെ ഡെപ്യൂട്ടി നാണ്വാര്—നാണു—പറയും.

ഈയാളെ ആര് ഡെപ്യൂട്ടിയാക്കി?

നാണൂനേം രുദ്രൻ വെളിച്ചപ്പാടിനേം നോന്റെ ഡെപ്യൂട്ടികളാക്കാൻ തന്റെ സമ്മതം വേണല്ലേ!

അതല്ല....

'വല്ല്യമ്പ്രാൻ ഒഴിഞ്ഞു' എന്നു തലവാചകം സമ്പാദിക്കുന്ന വിധമാണ് തന്റെ പോക്ക്.

എന്നാൽ നാണുവെ വിളിക്കൂ.

സെക്യൂരിറ്റി ചീഫ് രാമൻ നമ്പൂരി അടതാള വർണത്തിൽ കൈകൊട്ടിയപ്പോൾ നാണ്വാര് കടന്നുവന്ന് വന്ദിച്ചു.

രാജാവ് ചോദിച്ചു.

നിയ്യാ നാണു?

നാണ്വാര് പറഞ്ഞു:

ആ വിളി കയ്യിൽ വെയ്, ആശാനേ, എന്നെ നാണൂന്ന് വിളിക്കാൻ രാമൻ തിരുമേനിക്കേ അധികാരമുള്ളൂ. അവിടത്തെ ശിഷ്യനാണു ഞാൻ.

സംശല്ലാന്ന് തിരുമേനി.

തന്റെ ചോറ് തിന്നുന്നവൻ തന്നെ ധിക്കരിക്കയോ എന്ന് രാജാവ്.

ജനത്തിന്റെ കാശെന്നു നാണ്വാര്.

എന്നാലും ചെക്കൻ രാജാവിന്റെ ഗ്രഹസ്ഥിതി ധ്യാനിച്ച് വല്ലതും പറനിയ്യ്, എന്ന് തിരുമേനി നിർബന്ധിച്ചു.

നാണ്വാര് പറഞ്ഞു: ആരായാലും ശരി, ഇദ്ദേഹത്തിന്റെ ജാതകം മോശായാണ് പ്രൂഫ് വായിച്ചിരിക്കുന്നത്. സിംഹലഗ്നം. തത്ര രവിചന്ദ്രഗുരുശുക്രബുദ്ധന്മാർ.

ശിവ ശിവ! ശുക്രന് നീചാംശകോം ണ്ടോ?

അടിയൻ,

എന്നാൽ രാജാവിന്റെ നേരമ്പോക്ക് കുന്തത്തിലാണ്. മോഹണ്ട്. പക്ഷേ, കുഞ്ഞികൃഷ്ണൻ സഹകരിക്കുന്നില്ല.

രാജാവ് പറഞ്ഞു.

എനിക്കതിൽ കമ്പമില്ല.

നമ്പൂരി ചോദിച്ചു.

കമ്പണ്ടായിട്ടെന്താ കാര്യം? തുടര് നാണു.

അടിയൻ. ആറിൽ കേതു. പതിനൊന്നിൽ ശനി. പന്ത്രണ്ടിൽ രാഹു.

അസ്സലായി. ഇനി നിമിത്തം പറ.

നാണ്വാര് പറഞ്ഞു:

രാജൻ! മതേതരത്വത്തിന്റെ മൂർത്തിമദ്ഭാവീമാണ് നമ്മുടെ രാഷ്ട്ര സമുച്ചയം. അതുകൊണ്ട് ക്രൈസ്തവമുസ്ലിം ഹൈന്ദവ ഗ്രന്ഥങ്ങളിൽ നിന്ന് മാറിമാറി ഉദ്ധരിക്കേണ്ടിയിരിക്കുന്നു. ക്രൈസ്തവത്തിൽ നിന്നാവാം.

ഞാൻ പറയുന്ന ഓരോ വാക്കും കേട്ട് അതിൻപടി നടക്കാത്തവനായിരിപ്പവൻ ഒരു വിഡ്ഢി കൂശ്മാണ്ടത്തിനു തുല്യമാകുന്നു.

അവൻ മണൽപുറത്തു പുരകെട്ടി. മഴ പെയ്തു, പ്രളയമായി, കൊടുങ്കാറ്റലറി ഭവനത്തെ പ്രഹരിച്ചു. വീട് മണൽപൊത്തി. എന്റീശോയേ! ആയവന്റേത് എന്തൊരു പതനമായിരുന്നു!

മത്തായി : 7: 26, 27

അഥവാ രഘുപതി രാഘവ രാജാറാം

ഈസാ അള്ളാ തേരേ നാം

രാജാവിന് സന്തോഷമായി.

കൊട്ടാരമുറ്റത്ത് ഒറ്റക്കാളവണ്ടിയൊന്ന് തയ്യാറിൽ നിൽക്കുന്നതായി ഒരു ശകടം ശേവുകം വന്നറിയിച്ചു.

നമ്പൂരീം നാണ്വാരും അപ്രത്യക്ഷരായി.

നാല്

## രാജിയില്ല

പരദേശം കാര്യക്കാർ മണിസാമിയെ സ്വീകരണമുറിയിൽ ഉലാത്തിച്ചു കൊണ്ട് വെറും പാട്ടമായി സർക്കാർ അദ്ദേഹത്തിനു കൊടുത്ത ഭവനം ഫോക്കസ്സിൽ വന്നു. രാമൻ നമ്പൂരിയെ സല്ക്കരിച്ചിരുത്തി, അദ്ദേഹം പറഞ്ഞു:

അപ്പോൾ അതാവും കാരണം?

എന്തു കാരണം? നോന് ഭാഷയായില്ല.

കാലയിലേ എഴുന്തിരുന്ത് കഞ്ചിതണ്ണി കുടിച്ചുപോട്ട് ശമയലായിട്ടും ശാപ്പാടിനു സമയമായിട്ടും എനിക്കു വിശക്കുന്നില്ല. പറയുമ്പോൾ സാമ്പാറുണ്ട്. മൊളഹുട്ടലുണ്ട്, പൊരിയലുണ്ട്, ഊരുകായുണ്ട്. പർപ്പടകത്തിന്റെ സാൾട്ടി കൗൺടർപാർട്ടായ അപ്പളമുണ്ട്. തൈരുണ്ട്, പായസമുണ്ട്. പക്ഷേ, ക്ഷുൽപിപാസ എന്നൊന്നില്ലേ? അവൻ മാത്രം വരുന്നില്ല.

നാം വരും എന്നു നിരീച്ചോ?

എന്തോ സംഭവിക്കുന്നുണ്ടെന്നു തോന്നി. നാണ്വാരെവിടെ?

നാണൂനെക്കൊണ്ട് എന്താ കാര്യം?

വിശേഷിച്ച് ഒന്നുമില്ല. സ്വതേ തിരുമേനിക്കുപിന്നിൽ ചെല്ലവുമായി വ്യായാമം പതിവുള്ള നാണ്വാരെ കാണാഞ്ഞപ്പോൾ ചോദിച്ചതാണ്.

തിരുമേനി പറഞ്ഞു:

ചെല്ലം ചെല്ലപ്പണം. നെയ്ത്തുകാരൻ ചെല്ലൻ. 'ചെല്ലക്കുമാരി ശിവനേം, ശിവരാമ രാമ' എന്നു ശ്ലോകം. വൃത്തം വസന്തതിലകം. കുംഭമീനച്ചൂടിൽ ഭാരതത്തിൽ ഋതുസംഹാരം. ഇതുകണ്ടാവും ആലങ്കാരികന്മാർ വിരോധാഭാസം എന്ന കാരസാമാനം ചിട്ടപ്പെടുത്തിയത്. മണിക്ക് സംശണ്ടോ?

അശേഷമില്ല.

പരമശുദ്ധനാണ് ഉള്ളൂർ പരമേശ്വരയ്യൻ. അല്ലെങ്കിൽ ഇനിയും ജന്മമുണ്ടെങ്കിൽ അതും കേരളത്തിലാവട്ടെ എന്ന് പ്രാർഥിക്കുമോ?

ശരിയാണ്.

നമ്മെ കണ്ടതും താൻ നാണൂനെ അന്വേഷിച്ചൂലോ. കറകളഞ്ഞ ബ്യൂറോക്രാറ്റാണ് താൻ. വിത്ത് യുവർ പെൻചന്റ് ഫോർ മൈനുഷെ.

(സൂക്ഷ്മത്തിലല്ല സാമിക്ക് കണ്ണ്)

പൂമുഖത്ത് ഒരു വെറ്റിലപ്പാക്കുകട സ്ഥാപിക്കാൻ സാമഗ്രികളുമായി വന്ന് കട്ടബൊമ്മൻ എന്നു പേരായ ഒരു മുറുക്കുവ്യാപാരി തിരനോക്കുന്ന വിവരം ഒരു ക്ലാസ്ഫോർ വന്നു പറഞ്ഞു.

സെക്യൂരിറ്റി ചീഫ് പറഞ്ഞു:

നാം കല്പിച്ചിട്ടാണ്. അതവിടെ വച്ചോട്ടെ. ഒരിക്കൽ മുറുക്കാനും താ.

മണിസാമി ചോദിച്ചു.

ഇനി ഊണുകഴിഞ്ഞിട്ടു പോരേ?

രാമൻ നമ്പൂരി പറഞ്ഞു:

മതി നാം അന്ധാളിച്ചതാണ്. മദിരാശി ഹോട്ടലിലാണല്ലോ രാവിലെ ഊട്ട് പതിവ്. അതാവാം അന്ധതാമിശ്രത്തിനു ഹേതു. പ്രസ്തുത പേരിൽ ഒരു ഗ്രന്ഥം കണ്ടതായും ഓർക്കുന്നു. ഗ്രന്ഥകാരൻ ഒളിവിലാണ്.

ഇന്നിനി ഇവിടെ മതി. എനിക്കു വിശപ്പായി.

താൻ പറഞ്ഞില്ലെങ്കിലും ഇന്നിനി ഇവിടെയാണ് പ്രയോഗം.

സന്തോഷം. ഞാൻ നിരീച്ചു, തിരുമേനി ഇടത്തടിക്കുമോ എന്ന്.

ഹ ഹ!

വിദേശരാജ്യങ്ങളിലായിരുന്നപ്പോൾ സാമി നായാടിക്കൊണ്ടുവന്ന തല യോടുകൾ പ്രതിഷേധക്കുറിപ്പുകൾ എന്നിവ ചുമരിൽ ചിട്ടയിൽ അലങ്കരിച്ചു നിർത്തിയത് നിരീക്ഷിച്ച് നമ്പൂരി ചോദിച്ചു.

ഈ ട്രോഫികളെല്ലാം താൻ തൻകൈയാൽ വെടിവെച്ചതോ അതോ പ്രൊഫഷണൽ തോക്കാളരെ വിട്ട് സമാഹരിച്ചതോ?

ഞാൻ നേരിൽ. സത്യം.

ദൈവനാമത്തിൽ സത്യപ്രതിജ്ഞ വേണ്ട. മനസ്സാക്ഷിയില്ലായ്മയെ പ്പിടിച്ച് ആണയിട്ടാലും വലിയ വിശേഷല്ല. സ്വതേ പട്ടന്മാർ വലിയ വെടി ക്കാരല്ല. അമ്മ്യാരുടെ ഭംഗ്യന്തരേണയുള്ള വചനംകൊണ്ട്—അധരവ്യായാമം എന്നർഥം—തൃപ്തരാണ്. പക്ഷേ, തന്നെപ്പോലത്തെ കറുത്ത പാപ്പാന്മാർ ആനക്കാരിലും കഷ്ടമാണ്. ആലിമരക്കാരനാന വെടിക്കാരനാലിന്റെ കൊമ്പത്ത് എന്തോ ചാരി എന്നാണത്രെ കഴിഞ്ഞ മീനത്തിലെ കൊടുങ്ങ ല്ലൂർ ശൈലി. നിരൂപണം പറയരുതല്ലോ. കവിതയ്ക്ക് ആധുനികതയുണ്ട്. ഈയിടെ ചത്ത മറ്റോനില്ലേ, ബോർഹസ്സ്. അവന്റെ ഇമേജറിയാണ്.

തിരുമേനി നന്നെ രാവിലെ എന്നെ പ്രലോഭിപ്പിക്കരുത്.

ശരി എന്നാൽ ആത്മഗതമാവാം.

ട്രോഫി

ട്രോഫി

അട്രോഫി.

ഒരു നാക്കില രണ്ടായി പിളർന്നിട്ട് അന്നം വിളമ്പാൻ തയ്യാറെടുത്ത് താൻ നില്പതായി മണിസാമിയുടെ ധർമപത്നി വടമഗോത്രം ട്രൈബൽ ഗേൾ വന്നറിയിച്ചു.

നമ്പൂതിരി ചോദിച്ചു:

എന്താ അമ്മ്യാരുട്ടി, സുഖല്ലേ?

സുഖം തന്നെ. തിരുമേനി ആത്തുക്കാരിയെ കൊണ്ടുവന്നിട്ടില്ലേ?

ച്ചാൽ, അകത്തുള്ളാളോ? ഇല്ല. പുറത്തെടുത്തിട്ടില്ല. അതിനു മാത്രം നോന് അകത്തുള്ളാളില്ല. അഫന് അകത്തുള്ളാൾ വയ്യ. അഫന്റെ മകളാവാം. എന്നാൽ അവളും വേണ്ടെന്നു തീരുമാനിച്ചു.

എന്നാലും നോക്കാൻ ഒരാൾ വേണ്ടേ?

ശ്ശി കൂട്ടര് നമ്മെ നോട്ടമിടുന്നുണ്ട്. നോന് വേണ്ട. അതു ശീലിച്ചിട്ടില്ല. നാണൂനാവാം. അവന്റെ വകുപ്പാണത്.

മണിസാമി പത്നിയോടു പറഞ്ഞു:

തിരുമേനി യോഗിയാക്കും. സമ്മന്തം കിമ്മന്തം കെടയാത്.

നമ്പൂരി പറഞ്ഞു.

ശ്ശി കാലായി കാണണംന്ന് നിരീക്കുന്നു. തരാവലൈ. ഒന്നു നിന്നു തിരിയാൻ സമയം കെടക്കലൈ.

എന്തർഥം എന്ന് മണിസാമി.

തന്റെ തമിഴ് അസാരം പരീക്ഷിച്ചതാണെന്ന് രാമൻ നമ്പൂരി.

പിന്നെ മൗനംകൂട്ടി ഉണ്ണ്വല്ലാതെ ഗതിയില്ലെന്നായി.

രണ്ടും മൂന്നും തവണ ചോറും ഉപദംശങ്ങളും വിളമ്പി മൂന്നും നാലിൽ കൈയിൽ പായസവും കഴിച്ച്, ഇല തുടച്ചുമിനുക്കിയശേഷം നമ്പൂരി പട്ടരോട് പറഞ്ഞു.

എനിക്കും തനിക്കും ഉണ്ണാനറിയാം. ഇപ്പഴത്തെ വഹക്കാര് രാവിലെ പല്ലു തേക്കണേനുമുമ്പ് തൊടത്തില്ലേ കാപ്പില്? പിന്നെങ്ങന്യാ വെശപ്പു ബറുവ്വാ? അവറ്റ സദ്യയിലുണ്ണുന്നതു കണ്ടിട്ടുണ്ടോ? അറയ്ക്കും. എലത്തല പ്പത്തുനിന്ന് മുറയ്ക്ക് വിളമ്പിവന്ന വിഭവങ്ങൾ തൊട്ടുതെറിപ്പിച്ച് കശപിശോ ന്നാക്കി മൂന്നു മടക്കായി എഴുന്നേല്ക്കും. കൈ കഴുകുന്ന കാര്യംകൂടി സംശാണ്. നമ്മുടെ ഇല കണ്ടോ? തലപ്പത്ത് വെച്ച കറിവേപ്പില കളയണ മെന്നില്ല. ഇനിയും പത്താൾക്ക് ഇതിൽ സുഖമായുണ്ണാം.

രംഭാ പാത്രം തിളങ്ങുന്നു
കണ്ണാടിപ്പുഴപോൽ, മണി.

മണിസാമി ഫയലിലെഴുതി:

ഐ കാൺട് എഗ്രീ മോർ.

(നമ്പൂര്യന്ന്യാ മീതെ)

അമ്മ്യാരുകുട്ടി ചോദിച്ചു:

ഊണു സുഖമായോ, തിരുമേനി?

കുട്ടീ, എത്ര കേമായിച്ചാൽ, നെന്റെ കൈപ്പുണ്യം നോന്റെ നാക്കിൻ തുമ്പത്ത് നിന്നങ്ങനെ കുക്കാണ്. ഷൗട്ടിങ് ഓൺ മൈ ടംഗ്.

ബൊമ്മൻ തെറുത്തു കൊടുത്ത വെറ്റില തിരുമേനി സമൃദ്ധമായി മുറുക്കി. അട്ടംനോക്കി കാർക്കിച്ചപ്പോൾ സീലിങ് ഫാൻ കറങ്ങിത്തുടങ്ങി. സൂര്യനിൽനിന്നെന്നപോലെ മുറുക്കിൽനിന്നും ഊർജമാവാം എന്നു നിരീച്ചു. ഇതു സൂക്ഷിക്കുന്നതിന് കലവറ പണിയാനാണ് പണി. അതിനു ഗവേഷണം

വേണം. അതു ചെന്നവസാനിക്കുന്നത് രാമണ്ണൻ വക വേറൊരു ആണവ താപനിലയത്തിലായിരിക്കും. അവന്റപ്പന്റെ കിടുത!

മണിസാമി ചോദിച്ചു:

തിരുമേനി രാവിലെ കൊട്ടാരത്തിൽ പോയോ?

പോവാതെ പറ്റ്വോ?

കിരീടം തരായത് വിശ്വാസാവാത്ത രൂപത്തിലുണ്ട്.

അതെപ്പടി?

സൊ മെച്ചോർ, നൊ അമെത്തോർ, ഹിസ് ഹൈനസ്.

(അറുപതായാലും തെരണ്ട് തീണ്ടാതിരിപ്പ് തുടങ്ങി എന്ന പേരു കേൾപ്പിക്കില്ല)

മണിസാമി നയതന്ത്രപരമായി ശിരിച്ചു ശോദിച്ചു:

രാജ്യത്ത് പൊതുവെ സെക്യൂരിറ്റി എങ്ങനെയുണ്ട്?

രാമൻ നമ്പൂരി പറഞ്ഞു:

പ്ലാനിങ് കമ്മിഷന്റെ രേഖയിലെങ്കിലും ഈ രാജ്യം എന്നൊന്നില്ലേ?

ഉണ്ട്.

സെക്യൂരിറ്റിയില്ലെങ്കിൽ രാജ്യമുണ്ടോ?

ഇല്ല.

ഈശ്വരനില്ലെങ്കിൽ സെക്യൂരിറ്റിയുണ്ടോ?

ഇല്ല.

എന്നാൽ അദ്ദേഹത്തിന്റെ മാത്രം സെക്യൂരിറ്റി ശ്രദ്ധിച്ചാൽ മതി.

ശിവ ശിവ!

താൻ ശൈവമാണോ?

അതെന്താ?

വൈഷ്ണവമാണെങ്കിൽ രാമരാമന്റെ ചെവിക്കല്ലേ പിടിക്കുക?

മണിസാമി ഡയറിയിൽ കുറിച്ചു:

ഹാഡ് ദ് ലാഫ് ഒഫ് മൈ ലൈഫ്.

(നമ്പൂരി ചിരിച്ചില്ല)

ഫോറിൻ ചാത്തന് ഫണ്ടുപിരിച്ചു കൊടുക്കുന്നത് താൻ എതിർത്തോ?

അതൊരർഥമില്ലാത്ത വേലയാണ്, തിരുമേനി. സ്റ്റുപീഡ്.

അതെന്താ?

വിലകുറഞ്ഞ കുപ്രസിദ്ധിക്കാണ് നിധിസംഭരണം. ഈ നൂറ്റാണ്ട് കഴിയുന്നതുവരെ ആഫ്രിക്കൻ എടത്തിലച്ചന്മാർ പിടിവിട്ടുപോവാതെ സൂക്ഷിക്കണം. സന്ദർഭമനുസരിച്ച് ആൾ സഹായം വരെയാവാം. പക്ഷെ...

സംശല്ല.

ഇല്ലെങ്കിൽ ചിലപ്പോൾ അമേരിക്ക ഇറാന് ആയുധം കൊടുത്തമാതിരിയാവും. ആ വാൾ ഫോറിൻ ചാത്തനും പിച്ചാത്തികൊടുത്ത് തമ്മിലടിപ്പിച്ചാൽ വിശേഷായി.

എങ്ങനെ?

ചേരിചേരായ്മയിൽ നിന്ന് മതം മാറി, ചേരമാൻ പെരുമാളിനെപ്പോലും തള്ളിപ്പറഞ്ഞ് നാണ്വാര് പറയണ ഒരെട്ടടി മൂർഖനാവും അവൻ. അത്തതിമു.

ഇപ്പോൾ പത്തതിമുവാണ്.

എന്നു പറഞ്ഞാൽ?

എട്ടടിമൂർഖൻ പ്ലസ്.

നമുക്കറിയാം. നാം തന്റെ മനസ്സ് വായിച്ചിട്ടുണ്ട്.

അതിനിടെ ഒരഹിംസക്കാരൻ ചെക്കൻ വന്നു പറഞ്ഞു യു.എൻ. ഫോറിൻ ചാത്തന്മാരുടെ ഒരു സമ്മേളനത്തിന് പണം വേണമെന്ന്. കൊടുത്തില്ല. അവൻ എന്നെ തെറി വിളിച്ചു.

അ: അങ്ങനെ ചെയ്തോ?

അതുമുണ്ടായി.

സാരല്ല. നാണുനോട് പറഞ്ഞ് അവനെ നേരാക്കാം.

വേണ്ട. കൊല്ലണ്ട.

ശിവ ശിവ!—നാം ശൈവമാണ്. ശങ്കരാചാര്യർ ചത്താൽ ഇല്ലത്ത് പെലയുണ്ട്—ഹിംസ അശേഷം നിരീച്ചിട്ടില്ലെന്നർഥം.

പിന്നെ?

പുലഭ്യം പറഞ്ഞ ചെക്കന്റെ മർമം നോക്കി തന്റെ പേരുച്ചരിച്ച് നാണു ഒന്നു ഞെക്കും. അവന് അസാരം നോവില്ല എന്നു നാം പറയുന്നില്ല. പക്ഷേ, പിന്നൊരു ജന്മത്തും ഗതി കിട്ടില്ല.

തിരുമേനി എന്താച്ചാൽ ചെയ്തോളൂ.

താൻ കേട്ടിട്ടുണ്ടാവും. നാണു ഒരു കഥ പറയാറുണ്ട്.

ഇല്ല. കേട്ടിട്ടില്ല.

ഇത് കോക്ടെയ്ൽ പാർട്ടിയിലെ തീത്തത്താത്തായി. ടെറ്റിയടെറ്റി. വെടിപറച്ചിൽ. ഈ ഫലിതം താങ്കൾ കേട്ടിരിക്കും, സംശല്ല...ഇല്ല കേട്ടിട്ടില്ല... അല്ല കേട്ടിരിക്കും....ഇല്ലട നീച....ഉണ്ടെടാ ശപ്പ...ആട്ട്, ഉന്ത്, തള്ള്, ഗുസ്തി, പൊലീസ് കൺട്രോൾ റൂം, ജീപ്പ്, ചൂരൽപ്രയോഗം, അന്വേഷണക്കമ്മിഷൻ.

ഇല്ല. സത്യമായും ഇതു കേട്ടതായി ഞാൻ നടിക്കില്ല.

നമ്മെ ചെണ്ടകൊട്ടിക്കരുത്.

മദ്ദളം. വെങ്കിച്ചസാമിയുടെ വംശം അതു ചെയ്യില്ല.

ച്ചാൽ, പണ്ട് നാണു പത്രത്തിലായിരുന്നപ്പോൾ, ജനസഭ സമ്മേളിക്കുന്ന കാലത്ത് അവൻ അതിനെ 'കവർ' ചെയ്തു നില്ക്കാറുണ്ട്. ഒരു സന്ന്യാസിയും സഭാംഗമായിരുന്നു. വേദാന്തമേ പ്രസംഗിക്കൂ. തുടങ്ങിയാൽ നിർത്തില്ല. അവനെ അടക്കാൻ സഭാധ്യക്ഷൻ പലതും നോക്കി. ഈ ജന്മത്ത് ഇനി ഞാൻ തന്നോട് മിണ്ടില്ല എന്നുവരെ പറഞ്ഞു. ഫലിച്ചില്ല. എന്നാൽ അയാളെ പുറത്താക്കാൻ ഒരുദിവസം മാർഷലിനോട് കല്പിച്ചു.

ഓവർ ടു നാണു ഇൻ ദി പ്രസ്സ് ഗാലറി.

ഞങ്ങൾ വിചാരിച്ചു, പത്താൾ പൊക്കിയാലല്ലാതെ സാമിയെ പുറത്താക്കാൻ പറ്റില്ലെന്ന്. എന്നാൽ മാർഷലദ്യം തനിയെച്ചെന്ന് സാമിയെ വന്ദിക്കുന്ന കണ്ടു. ചെവിയിൽ എന്തോ മന്ത്രിക്കുന്ന കണ്ടു. കുനിഞ്ഞ് പാദം തൊട്ട് വന്ദിക്കുന്നതിനുമുമ്പ് അട്ടംമുട്ടി സാമി സഭയ്ക്കു പുറത്ത് തനിയെ.

പിന്നീട് മാർഷൽ പറഞ്ഞു:

സാബ്, ഞാൻ അവനെ വന്ദിച്ച്, പോടാ ശ്മശ്രു പുറത്ത് എന്നും മന്ത്രിച്ച് അവന്റെ വൃഷണത്തിനൊരു ഞെക്ക്. ഊമി സാമ്പി.

മണിസാമി ഡയറി തുടർന്നു.

ഇൻഡീഡ്, ആം ഡെഡ് ഓഫിറ്റ്.

വടക്കൻ പാട്ട്:

(പിന്നേ ചിരിച്ചില്ല നമ്പൂര്യച്ചൻ.)

പന്ത്രണ്ടുമണിക്കു പതിവുള്ള ബീഥോവന്റെ ഒമ്പതാം സിംഫണി ആലപിക്കുന്നതിനു പകരം ഘടികാരം ഒരു സർക്കാർ മുന്നറിയിപ്പ് പറഞ്ഞു:

പരദേശം കൈകാര്യം മണിസാമിയെ കാണാനില്ല. താക്കോൽ കൊട്ടാരത്തിലെത്തിച്ചിട്ടുണ്ട്.

നമ്പൂരി ചോദിച്ചു:

മണിക്ക് മനസ്സിലായോ?

മനസ്സിലായി.

ഇനി സംശയിക്കണോ?

വേണ്ട.

താൻ ഇവടെത്തന്നെ വേണം. ട്ടോ.

ബഹുരാഷ്ട്ര പാണ്ടി സമൂഹത്തിൽനിന്ന് കത്തുണ്ടാവും.

അതവിടെ നില്ക്കട്ടെ.

ശരി.

എന്നാൽ ആത്തുക്കാരി കുട്ടിയേയും ധരിപ്പിച്ച്, ഇപ്പോൾത്തന്നെ ഓലവിടൂ. രാജിയില്ല എന്ന്. താക്കോലിന്റെ കൂടെ വെച്ചോട്ടെ.

അഞ്ച്

## സൺ ഡൗൺ

ഉച്ചയുറക്കം കഴിഞ്ഞ് മൂന്നുമണിയോടെ രാമൻ നമ്പൂരി എഴുന്നേറ്റു. 'സീയ സ്തായാം മദീയം' ഇത്യാദി പദ്യരൂപത്തിൽ ചൊല്ലി കാലും മുഖവും കഴുകി. ഒരു തോർത്തുടുത്ത് വിശറിയുമായി പുറത്തുവന്നു.

മണിസാമി ഗ്രന്ഥപാരായണത്തിലായിരുന്നു. അവനെ മടക്കിവെച്ച്, അധ്യാത്മരാമായണമെടുത്ത് പകുത്ത്, ഏഴു വരികൾ തള്ളി. ഏഴക്ഷരവും വിഴുങ്ങി, ചോദിച്ചു:

ഉറക്കം സുഖമായോ തിരുമേനീ?

ഒന്നു മയങ്ങി.

എയർകണ്ടീഷൻ ചെയ്ത മുറിയിലെന്തിനാണ് വിശറി?

വേശുവമ്മയുണ്ടാവും എന്നു നിരീച്ചിട്ടല്ല. എന്തു കണ്ടീഷനിലായാലും വിശറിയുടെ വിശേഷം ഒന്നു വേറെയാണ്. അഥവാ, വിശറിക്കു വിശേഷണം വേണ്ട. കാറ്റാവാം.

എന്നാൽ കാപ്പി കാലിയാക്കയല്ലേ?

സർവീസ് മേധാവികളെ വരാൻ പറഞ്ഞിട്ടില്ലേ?

അവർ പുറപ്പെട്ടതായി നിമിത്തം കാണുന്നു.

എന്നാൽ ത്രിമൂർത്തികൾ വന്നിട്ടു മതി.

അതിനുമുമ്പ് ഒരു കോപ്പ വേണമെങ്കിൽ...

പട്ടാളത്തെ നേരിടാൻ ഒരു ധൈര്യത്തിന്, അല്ലേ? നൂറു മില്ലി ചാരായം വേണോ എന്ന് ചോദിച്ചില്ലല്ലോ, സന്തോഷം.

അതല്ല. നാമെല്ലാം ഫുൾ സെക്രട്ടറി പദവിയുള്ളവർ. പിന്നാരെ പേടിക്കണം? കൂടുതൽ ധൈര്യവും യെതക്ക്?

എന്നാലും തന്റെ കാര്യസ്ഥതയ്ക്ക് പകിട്ടു കൂടും. പത്തൊമ്പതാം പടിയിലാണ് തന്റെ നില്പ്. അടവ് പതിനെട്ടേ വയ്ക്കൂ. രാജാവ് നേരിട്ടല്ലേ തന്റെ നിയമനവും ഗളഹസ്തവും?

വീശി തണുപ്പാറിയപ്പോൾ ഒന്നു മുറുക്കിയാലെന്തന്നായി രാമൻ നമ്പൂരിക്ക്. അപ്പോഴേക്കും പട്ടാളത്തലവന്മാർ മുറ്റത്ത് ശയനപ്രദക്ഷിണം ചെയ്യുന്ന വിവരം കിട്ടി. പ്രചരണവേഷത്തിലാണ് വിദ്വത്സദസ്സ് വന്നത്. കരസേനാമേധാവി പഴകിത്തുരുമ്പിച്ച ഒരു ലാൻസ് നായക്കിന്റെ വേഷത്തിലായിരുന്നു. വായുസേനാധിപൻ മിലിറ്ററി പൊലീസായിട്ട്. നാവികസേനാധ്യക്ഷൻ കൂമ്പാളത്തൊപ്പിയിട്ട്, ഒരു മീൻപിടിത്തക്കാരനായി കൊതുമ്പുവള്ളം തുഴഞ്ഞ്.

തിരുമേനി മൂവർക്കും സ്വാഗതപ്രസംഗം ചെയ്തു.

മൂവർ പറഞ്ഞു:

തിരുമേനിയെക്കുറിച്ച് ധാരാളം കേട്ടിട്ടുണ്ട്. എല്ലാം നല്ലത്.

മുഖസ്തുതി നന്നായി. നമ്മെക്കുറിച്ചുള്ള ഈ ഭയം എന്നും നിങ്ങളിലുണ്ടാവട്ടെ.

സർ, ഇപ്പോൾ നേരിൽക്കാണാനും കഴിഞ്ഞല്ലോ.

മുജ്ജന്മം നിങ്ങൾ ബൗദ്ധരായിരുന്നിരിക്കും. അഹിംസയുടെ അഷ്ടമൂർത്തിമദ്ഭാവങ്ങൾ. ചെറുകഥാകൃത്തുക്കൾ. അതാണീ സുകൃതം തരായത്.

മണിസാമി കല്പിച്ച്, കാപ്പി പലഹാരാദികൾ വന്നു. വട, ദോശ, ചട്ണി, മൊളഹാപ്പൊടി. മദിരാശി സമ്പ്രദായത്തിൽ കൺകോക്ഷൻ കാഫി. കാപ്പിരാഗത്തിന്റെ മൂലക്കുരു അപ്പോൾ വറുത്തുപൊടിച്ചത്.

ഇവയെ മയത്തിൽ ഹിംസിച്ചുകൊണ്ട് ഐവർ കാര്യാലോചന തുടങ്ങി.

നമ്പൂരി നാവികനോട് പറഞ്ഞു:

ഏഴിമലയിൽ സിവിൽ സെക്യൂരിറ്റി കണിശാക്കണം എന്ന് തന്റെ കുറിപ്പ് നാം കണ്ടു. അതു വേണ്ട.

എന്താണാവോ?

കടലെറിഞ്ഞ് മലയായതുതൊട്ട് അവയേഴിനും സെക്യൂരിറ്റിയുണ്ട്. എൻ.വി. കൃഷ്ണവാരിയരുടെ പ്രമാണ പദ്യം കേൾക്കുക:

ഏഴിമലയുടെ മുകളിലല്ലോ
ഭദ്രകാളീദേവി കുടികൊള്ളുന്നു.
ഏഴു കാട്ടാനകൾ കാവൽ നില്പൂ
ഏഴു സിംഹങ്ങളും കാവൽനില്പൂ

(ചുവരിൽ ഒരു സിംഹത്തിന്റെ തലയോട് ഗർജിച്ചു)

സംശയം തീർന്നില്ലേ?

സർ, എന്നാൽ ആ കുറിപ്പ് പരിഗണിക്കണ്ട.

പരിഗണിക്കേ? അവനെ കീറി നാം മുറുക്കാൻ പൊതിഞ്ഞില്ലേ?

നന്നായി സാർ.

ത്രിമൂർത്തികളെ വിരട്ടാൻ നമ്പൂരി മണിസാമിയോട് ചോദിച്ചു.

പോയവർഷം മഹാഭാരതത്തിൽ അട്ടംമുട്ടെ ആകമൊത്തം വളർച്ചനിരക്ക് എന്തായിരുന്നു?

നൊബേൽ സമ്മാനം തരായ ഒരു സാമ്വൽസൺ സായ്‌വിന്റെ ശൈലിയിൽ മണി പറഞ്ഞു:

സാമ്പത്തികമായ ആശയവൈരുദ്ധ്യവും നാണയവീർപ്പും കഴിച്ച്, ദശാംശം പൂജ്യം ശതമാനം.

കൂട്ടുമുതലാളിത്ത പ്രമാണത്തിന്റെ പെരുങ്കായസഞ്ചിയുമായി നടക്കുന്ന നമുക്ക് രണ്ട് പൂജ്യത്തിൽ നിരങ്ങാൻ കഴിഞ്ഞതുതന്നെ ഭാഗ്യം.

ഈ രണ്ടു ഡയലോഗിൽ മൂവർ വീർപ്പുമുട്ടി. പ്രതിരോധം ചർച്ചചെയ്യാൻ ഐവർ പുറത്ത് പുൽത്തകിടിയിലേക്കു നീങ്ങി.

നമ്പൂരി ചോദിച്ചു:

ഈ തകിടി ചെമ്പാ, മണി.

അതെ.

ഫോറിനാ?

യെസ് സർ.

നമ്പൂരി മൂവരോടു ചോദിച്ചു:

നടപ്പു സാമ്പത്തികവർഷത്തിൽ 'വിദേശ ഹസ്തങ്ങൾ' നമ്മുടെ അതിർത്തി എത്ര തവണ ലംഘിച്ചു. എത്ര ബൗണ്ടറികളടിച്ചു. സിക്സറുകളെത്ര? കരവഴി, കടൽവഴി, കാവൽക്കാരില്ലാത്ത നീലാകാശംവഴി? ഒരു മിക്സഡ് ഇക്കോണമിയിൽ ഇതെങ്ങിനെ സംഭവിച്ചു?

മൂവർ പറഞ്ഞു:

യഥാക്രമം 47, 9, 5 മൊത്തം 61. ഇക്കോണമിയെക്കുറിച്ച് ഡിഫൻസ് അക്കൗണ്ട്സ് കൺട്രോളറോട് ചോദിക്കാം.

ഇതിനെതിരെ എന്തു നടപടിയെടുത്തു?

ഓരോന്നിനുമെതിരെ വിദേശവകുപ്പിലെ പ്രതിഷേധവിഭാഗം കുറിപ്പയച്ചു. വായിച്ചാൽ, ലജ്ജിച്ച് തൊലിയുരിഞ്ഞ് പോംവിധം.

എന്താ മറുപടി?

ശബ്ദമില്ല. ഒരു കാർഡയച്ചാലെന്താ അവറ്റയ്ക്ക്? മര്യാദയില്ലാത്ത മറുരാഷ്ട്ര കുത്തകമുതലാളിമാർ!

നേരോ മണി?

കുറിപ്പിനൊപ്പം മേൽവിലാസമെഴുതി സ്റ്റാമ്പൊട്ടിച്ച കവർ വച്ചില്ലെങ്കിൽ പ്രതിഷേധം തിരിച്ചയയ്ക്കില്ലെന്നാണ് വിദേശികളുടെ നിലപാട്.

ഒരു പ്രതിഷേധക്കുറിപ്പ് സ്റ്റാമ്പൊട്ടിക്കാതെ കൂലിക്കത്തായി അയച്ചു നോക്ക്.

പരീക്ഷിക്കാം.

വിദേശത്തെ പോസ്റ്റ്മാൻ പ്രതിഷേധിച്ചുതുടങ്ങണവരെ എന്നർഥം.

ശരി.

നമ്മുടെ ഭൂപടം വെയിലത്തു കൊണ്ടുചെന്ന് സൂര്യനെതിരെ നിവർത്തി പരിശോധിച്ച ശേഷം രാമൻ നമ്പൂരി കല്പിച്ചത് ആഭ്യന്തരവിദേശ വകുപ്പുകളിലെ ടിക്കറുകൾ അച്ചടിച്ച് അതിർത്തിലംഘനമുണ്ടായ ദിക്കിൽ അതതു വില്ലേജിലെ അസിസ്റ്റന്റുമാർ സ്ഥലം പരിശോധിച്ച്, അതിർത്തി തിരിച്ച് വേലികെട്ടി, എതിർകക്ഷിക്ക് നോട്ടീസയയ്ക്കട്ടെ.

ഒരരൂപി അവിടുത്തെ ചെവിയിൽ മന്ത്രിച്ചു:

ഉത്തരവ്.

മൂവർ മുഖം തിരിച്ചു. അതേ പോസിൽ അവരിലൊരാൾ പറഞ്ഞു:

തിരുമേനിക്ക് ജ്യോതിഷം വശാന്ന് ഡെസ്പാച്ചുകളിൽ പരാമർശമുണ്ട്.

ഡെസ്പാച്ചസ്, പാച്ചസ്, സ്നാച്ചസ് ത്രിതികൂകൻ. പരസ്യക്കാരുടെ പരമശിവൻ. വശണ്ട്. നോന് ജ്യോത്സ്യം വശണ്ട്. അതിന് തനിക്കെന്താ?

അതൊന്ന് സംക്ഷിപ്തമായി പ്രസ്താവിക്കുകയാണെങ്കിൽ....

വിസ്തരിക്കാനില്ല. നന്നെ പണ്ട് രാശി പതിനഞ്ച് നടപ്പം പന്ത്രണ്ട്. മീനം മത്സ്യത്തിന്റെ പ്രതീകമാണ്. കർക്കിടകം മെഡിറ്ററേനിയൻ ഞണ്ടിന്റെ. രണ്ടും കൂട്ടി തേങ്ങയരച്ച് കറിവച്ച് കുംഭത്തിൽനിന്ന് ഒരു കിണ്ടി വെള്ളം കുടിച്ചാൽപ്പിന്നെ പരിഭ്രമിക്കാനില്ല.

സർ.

തിരുവോണനാൾക്കല്ലാതെ ചിങ്ങത്തിലും, തിരുവാതിരയെ വെട്ടിച്ച് ധനുവിലും മേടം മൂന്നിനു പൊതുവെയും ജനിക്കുന്ന വഹകൾക്ക് പ്രസ്തുത മാസങ്ങളിൽ ഒരു സദ്യ അധികം തരാവും.

സർ.

മണിസാമിയുടെ കാര്യം അറിഞ്ഞില്ലേ?

മൂവർ പറഞ്ഞു:

പത്രത്തിൽ വരുന്നെന്നു കേട്ടു.

ഇതു ചെറ്റത്തമാണ്.

ഇതു നിങ്ങൾ രാജാവിനോടു പറയണം.

അടിയങ്ങൾ അതെങ്ങനെ ചെയ്യും?

ഞാൻ പറയാം, ദാ നിയ്യ് പട്ടാളക്കാരേം ഇങ്ങനെ എടമ്പ്രല്ലാണ്ട് അത്ഭുതപ്പെടുത്താൻ തൊടങ്ങ്യാൽ, പറഞ്ഞില്ലാന്ന് വേണ്ട. അവറ്റടെ കൈയിൽ തോക്കുണ്ട്. സൂക്ഷിച്ചോളോണ്ടു പോരേ?

ധാരാളായി. ഒരു യുദ്ധം ഒഴിവായിക്കിട്ടിയ സന്തോഷായി അടിയങ്ങൾക്ക്.

കുഞ്ചൻ ദീർഘദർശിയാണ്. എന്നും ഇതായിരിക്കട്ടെ ഇവിടുത്തെ ചതുരംഗസേനയുടെ സ്ഥിതി. എത്ര കേമാ ആദിഭീരുവിന്റെ മന്ത്രം: ഓം ശാന്തി ശാന്തി ശാന്തിഃ

നമുക്ക് ക്ലബ്ബിൽ പോകാം തിരുമേനി.

വീരഭദ്രസേവയ്ക്കല്ലെ?

അതെ.

നമുക്കതു വയ്യ.

ശരിയാണെന്ന് മണിസാമി സാക്ഷ്യപ്പെടുത്തി.

എന്നാലോ, നാം കുടിയാന്മാർക്ക് എതിരല്ലേനും. പക്ഷേ, ഇന്നതാണ് കുടി തുടങ്ങാൻ കാരണം. ഇല്ലെങ്കിൽ ഞാൻ കള്ളവാറ്റ് തുടങ്ങിയേനെ എന്നു പറയണ ജാതികളെ നമുക്കു പുച്ഛമാണ്. എങ്ങനെ കുടി ശീലിച്ചു എന്നു ചോദിച്ചാൽ സത്യം പറയണം.

ചെറുപ്പത്തിൽ ധാരാളം പച്ചവെള്ളം കുടിച്ചിരുന്നു, മുതിർന്നപ്പോൾ കുടി മുതിർന്നവർ കുടിക്കുന്നതായി, ത്ര്യന്നെ.

ശരിയുത്തരം, സർ.

ഒരു ചെടിയുടെ പിന്നിൽ നിന്ന് നാണ്വാര് പുറത്തു വന്നു.

നമ്പൂരി ചോദിച്ചു:

എന്താടോ നാടൻ തോക്കില്ലാതെ വെറുംകൈയോടെ?

നാണു മിണ്ടിയില്ല.

എല്ലാ സ്റ്റാൻഡേർഡ് പ്രാക്ടീസും റെഗുലേഷനും നീ തെറ്റിക്കുമെന്നാണ് തോന്നണത്.

ഇല്ല തെറ്റിക്കില്ല.

മനസ്സിരുത്ത്. പെരുങ്കൊല്ലനുണ്ടാക്കിയ തോക്കുമായി അതിന്റെ മറവിൽ നിന്നു വരാനാണ് ചെടിയുണ്ടാവുന്നത്.

സർ.

ദാ, ബനാണ് നാണു. നിങ്ങൾക്ക് നാണ്വാര്. നമ്മുടെ ഡെപ്യൂട്ടി.

നാണ്വാരും കണ്ടാലറിയുന്ന മറ്റു പ്രതികളും എന്ന പ്രയോഗത്തെ മൂവർ അനുസ്മരിച്ചു.

മണിസാമി ചോദിച്ചു:

നാണ്വാരിപ്പോൾ പ്രസ് ക്ലബ്ബിൽ പോവാറില്ലേ?

ഇല്ല.

എന്തേ?

അവിടെ കുറെ ബാക്കി കൊടുക്കാനുണ്ട്.

നമ്പൂരി പറഞ്ഞു.

വന്നതും കടോം തൊടങ്ങ്യോ? എത്രണ്ട്? നാം തരാം.

പഴയ കണക്കാണ്.

എന്നാൽ തരില്ല.

നിരപരാധിയുടെ പച്ചവേഷം കെട്ടിനിന്ന നാണ്വാരെ നമ്പൂരി വിസ്തരിച്ചു.

നാം പറഞ്ഞ രേഖയുടെ കരടിൽ നാണു പണി തുടങ്ങിയോ?

നാളെ രാഹുകാലം കഴിഞ്ഞ്...

മതി.

എന്തു രേഖയെന്ന് മണിസാമി ചോദിച്ചു.

നമ്പൂരി പറഞ്ഞു:

ലക്ഷ്മണരേഖ.

(മക്മോഹൻ ലൈൻ)

നാൽവർ പരസ്പരം അർഥഗർഭമായി നോക്കി. അഞ്ചു മിനിറ്റിനകം പ്രസവിച്ചു.

നമ്പൂരി മൂവരോടു പറഞ്ഞു:

നോനു പകരം നാണു വരും.

ഇത്തരമൊരു സന്തോഷം ഇതിനകം ഉണ്ടായിട്ടില്ലെന്നും ഇനിമേൽ ഉണ്ടാവില്ലെന്നും ഐതിഹ്യമാലയുടെ ആഖ്യാനരീതിയിൽ കൊട്ടാരം ശങ്കുണ്ണിമാർ പറഞ്ഞു.

നാണ്വാര് തേപ്പ് തുടച്ചു.

നമ്പൂരി ചോദിച്ചു.

കുടിയെക്കുറിച്ച് ഒരു ഭാഗവതർ പറഞ്ഞത് കേട്ടിട്ടുണ്ടോ?

ഇല്ല.

ഗന്ധർവൻ ഒരിക്കൽ കോഴിക്കോട്ടുനിന്ന് മദിരാശിക്ക് ഒന്നാം ക്ലാസ്സിൽ തീവണ്ടി കയറി. ആവിവണ്ടി പിന്നീടാണ് വന്നത്. യാത്രയാക്കാൻ ധാരാളം ആളുണ്ടായിരുന്നു. കമ്പാർട്ട്മെന്റിൽ വേറൊരു മൊശകോടൻ മാത്രമുണ്ടായിരുന്നുള്ളൂ. ഈയാളൊരു കേമനായിരിക്കണമല്ലോ എന്ന് മറ്റയാൾക്ക് തോന്നി. തിരൂരെത്തിയപ്പോഴും ഭാഗവതർക്ക് സ്വീകരണം. തരൂരെ വേല. ഭാഗവതരെ എന്ന് ആരാധകരുടെ ആക്രന്ദനം. സഹയാത്രികന് ഒരു കാര്യം മനസ്സിലായി. ഈയാൾ പാടും. ഒലവക്കോട്ടെത്തിയപ്പോഴും ഇതാവർത്തിച്ചു. വണ്ടി നീങ്ങിയപ്പോൾ മറ്റയാൾ ചോദിച്ചു:

പെരിയകുടി അയ്യങ്കാർ ഭാഗവതരാണോ?

ഭാഗവതർ പറഞ്ഞു:

ചിന്നപ്പൻ മകൻ പെരിയപ്പൻ ഭാഗവതരാണ്. കുടി ഇല്ല.

ചിരി നിർത്താൻ കോർട്ട് മാർഷ്യൽ വേണ്ടി വരുമോ എന്നു ശങ്കയായി നമ്പൂരിക്ക്. മനസ്സിലായിട്ടല്ല ചിരിക്കണത്. അദ്ദേഹം ചോദിച്ചു.

മൂവർ സൺഡൗണർ സമ്പ്രദായക്കാരാണോ?

അതെ.

ച്ചാൽ, അഞ്ചര മണിക്ക് നിങ്ങളൊക്കെ സിവിലിയൻ വേഷം കെട്ടി മുറ്റത്തെ പുൽത്തകിടിയിലിരിക്കും. കുപ്പി, ഷോഡ, ഗ്ലാസ് മുതലായവയുമായി ബെയറർ പിന്നിൽ നില്ക്കും. ആറുമണി എവിടെയെങ്കിലുമൊന്നായിക്കിട്ടുന്നതും കാത്ത്. അങ്ങനെയല്ലേ?

അതെ.

നമ്മുടെ മുതലാളിമാരായിരുന്ന സായ്വന്മാരുടെ ശീലം.

സർ.

ഇത്രയ്ക്കു വേണോ ചടങ്ങ്? രാവിലെ ഒരു കുപ്പി റം വിഴുങ്ങി അവനെ വയറ്റിൽ തുറന്നാൽ പോരെ? ആ ജലം സിരാപടലങ്ങളിൽ കൊളുത്തിയ അഗ്നി ശമിച്ചാൽ വേറൊരു കുപ്പി.

ചുമ്മാതിരിക്കുമ്പോൾ വീണുകിട്ടിയ ഗറില്ലാ സമരതന്ത്രത്തെ മൂവർ ഷോർട്ട്ഹാൻഡിൽ കുറിച്ചെടുത്തു. നമ്പൂരി പറഞ്ഞു:

എന്നിട്ട് പ്രാണവേദനയോടെ നിങ്ങൾ ഇടയ്ക്കിടെ വാച്ചിൽ നോക്കും. അഞ്ച്, അമ്പത്, അമ്പത്തഞ്ച്, അമ്പത്തൊമ്പത്. ആറായാൽ ട്രേയുമായി ബെയറർ മുന്നോട്ട്. വീരഭദ്രൻ അകത്തോട്ട്. അതല്ലേ പതിവ്?

തിരുമേനി ഇതെല്ലാം എത്ര സുന്ദരമായി നിരീക്ഷിച്ചിരിക്കുന്നു.

പണ്ടൊരുകാലം വൈശ്രവണത്ത് കഴ്സൺ പ്രഭുവായിരിക്കുമ്പോൾ നോനും ഇതായിരുന്നു പതിവ്.

മൂവർ നടുങ്ങി.

ഒരു ബീഡി ചുണ്ടത്തു വച്ച് തീപ്പെട്ടി തേടി അവർക്കിടയിൽ നാണ്വാര് നീങ്ങിയില്ല. ആരും പുകവലിക്കില്ല.

നമ്പൂരി ചോദിച്ചു.

ഇതിൽ തിയ്യൻ വല്ലോനുമുണ്ടോ?

ഹുശ്! എന്നുപറഞ്ഞ് ഒരാൾ എഴുന്നേറ്റു.

വായുവോ നാവികനോ എന്ന് നല്ല നിശ്ശല്ല.

എങ്കിലും നമ്പൂരി പറഞ്ഞു:

എന്നാൽ നാണു അവന്റെ ദേഹത്തുനിന്നു കത്തിച്ചോ.

സഭ പിരിയാറായപ്പോൾ നമ്പൂരി ചോദിച്ചു.

ഒന്നു ചോദിച്ചാൽ മൂവർ മുഷിയുമോ?

ഇല്ല.

ആറിനാണ് സൺഡൗണർ എന്നു പറഞ്ഞല്ലോ.

ഉവ്വ്.

അതുവരെ എന്തു കുടിക്കും?

കള്ള് കുടിക്കും.

ആറ്

## കൗണ്ടർ ഇന്റലിജൻസ്

അശോക ഹോട്ടൽ വയ്യ, രാമൻ നമ്പൂരി നിരീച്ചു. അവിടെ പെരുമാറി മടുത്തു. ചെക്കൻ രാജാവിന്റെ സേവക്കാരനായ ടൂറിസത്തിന്റെ ചെക്കൻ ചീഫ് ഹോട്ടലപ്പാടെ വെള്ളച്ചായമടിച്ച് അതിനെ ഒരു ധർമാശുപത്രിയുടെ പരുവത്തിലാക്കിയിരിപ്പുതാനും. ചിലപ്പോൾ ഡെറ്റോളാവും ഹോട്ടലിനകത്ത് പാനീയവും.

ആന്റിസെപ്റ്റിക് ഓൺ ദി റോക്സ്.

(പച്ചമരുന്നും പറിമരുന്നും)

വിവരമില്ലാത്ത ഏതോ ഗോസായി ബുദ്ധന്റെ ഒന്നാം കാര്യസ്ഥനെ ചില്ലിലവസാനിപ്പിച്ച് ബോർഡും എഴുതിയിരിക്കുന്നു. അശോക് ഹോട്ടൽ. ശ്ശി താമസല്ല, 'ബുദ്ദുപൂർണിമ' എന്നും അവൻ പ്രയോഗിച്ചു തുടങ്ങാൻ.

അതുകൊണ്ട് അശോകന്റപ്പൻ 'ബിംബിസാര' ഹോട്ടലിൽ, നമ്പർ പ്ലേറ്റില്ലാത്ത ഒരു കാറിൽ മൂവന്തിയുടെ മൂടിന് നമ്പൂരി വന്നിറങ്ങി. ചിന്തിച്ചു:

ദി ലാസ്റ്റ് ടൈം ഐ വാസ് ഇൻ ഏ ഹോട്ടൽ, ദേർ എറോസ് ഫൈസ്റ്റാർസ് ഇൻ ദി ഈസ്റ്റ്.

(കഴിഞ്ഞതവണ ഞാൻ ഒരു ലോഡ്ജിൽ മുറിയെടുത്തപ്പോൾ കിഴക്ക് പഞ്ചവാദ്യമുണ്ടായി. 1742 അക്ഷരവട്ടം)

ദി ഫിഫ്ത്ത് ഇമ്മക്കുലേറ്റ് കൺസെപ്ഷൻ ആഫ്ടർ ഫോർ ഫാൾസ് സ്റ്റാർട്ട്സ്.

(നാലുതവണേം നിരീച്ചന്ത്യേ തരായില്ല. അഞ്ചാമത് നിരീക്കണ്ടീം വന്നില്ല.)

ബിംബിസാരന്റെ പോർച്ചിൽ, 'കലാകൗമുദി'യുടെ നിലവാരത്തിൽ പുളുവടിച്ചു നിന്ന നിലമ്പൂർ സീനിയർ, വണ്ടൂർ ജൂനിയർ മുതൽ മൂസ്സും എളയതുമായ മന്ത്രിമാരെ അവഗണിച്ച് അദ്ദേഹം പരവതാനിയിട്ട നാലു പടികൾ കയറി. പത്താൻ സമ്പ്രദായത്തിൽ ടർബൻ ധരിച്ച്, അതികായനായി ത്തീർന്ന ഡോർബോയ് തുറന്നുപിടിച്ച ചില്ലുവാതിൽ കടന്ന് റെസപ്ഷ നിലെത്തി. താനാരെന്ന് 'പതാകമുദ്ര' കാണിച്ചു. പടിഞ്ഞാറൻ സമ്പ്രദായ ത്തിൽ കോട്ടും ടൈയും വിത്തും കൈക്കോട്ടും ധരിച്ച് ഒരു നിരയിലിരുന്ന ആറ് റെസപ്ഷനിസ്റ്റുകൾ ചന്തിക്കു തീയിട്ടമാതിരി ഒറ്റയടിക്ക് പട്ടാളച്ചിട്ട യിൽ എഴുന്നേറ്റ് തല കുനിച്ചു. ടെലിഫോൺ എക്സ്ചേഞ്ച് നിശ്ശബ്ദമായി.

രാമൻ നമ്പൂരിക്കു പിന്നിൽ ഒരു സ്വീകരണ വിദഗ്ധൻ നടന്നു. തള്ള വിരൽ പൊക്കി ഒരു ലിഫ്ട് തരാക്കി അഞ്ചാം നിലയിലെത്തി.

അയാൾ ഒരു വി.ഐ.പി. സ്വെറ്റിന്റെ വാതിൽ തുറന്നു. ഡ്രായിങ്റൂം കഴിഞ്ഞ് ബെഡ്റൂമിൽ പ്രവേശിച്ച നമ്പൂരി, തന്നെ അനുധാവനം ചെയ്ത അധമനോട് പറഞ്ഞു.

അസ്സൈൻ ഏ കേരള ചാപ്പ് ടു മി ആൻഡ് ഗെറ്റ് ലോസ്റ്റ്.

(ഒരു മലയാളം മുൻഷിയെ ഇങ്ങോട്ടയയ്ക്ക്. എന്നിട്ട് നിയ്യ് ഭസ്മാവ്.)

കിടക്കപ്പുറത്തെ സിറ്റൗട്ടിൽനിന്ന് നമ്പൂരി ബഹുരാഷ്ട്ര കുത്തക നഗരത്തെ നിരീക്ഷിച്ചു. ആലക്തികദീപങ്ങൾ സോഡിയമാക്കിയിട്ടും മുക്കിന് മുക്കിന് പെട്രോമാക്സ് വിളക്ക് കത്തിച്ചുവച്ചിരുന്നിട്ടും, നഗരേഷുകാഞ്ചിക്ക് പണ്ടത്തെ പകിട്ടില്ല. കുത്തബ്മീനാറിനെ നോക്കി കൊഞ്ഞനം കുത്തുന്ന കോൺക്രീറ്റിന്റെ അസ്ഥികൂടങ്ങൾ മറഞ്ഞ്, ചെറ്റപ്പുരകൾക്ക് പ്രസിദ്ധമായ നഗരത്തെ കാൺമാനായിക്കൊണ്ടില്ല. അവയെ മറയ്ക്കാനാവണം ഇവകളേ തന്ത്രസ്ഥാനങ്ങളിൽ ഉയർത്തിയിരിക്കുന്നത്. ഓരോ ചെറ്റപ്പുരയിലും ഇക്കാലം നാലും അഞ്ചും കുടുംബങ്ങൾ പാർക്കുന്നു എന്നാണ് നാണു പറഞ്ഞത്. ശരിയാവണം. ചെറ്റപ്പുരയുടെ ഭൂമിശാസ്ത്രം അവനോളം അറിഞ്ഞവർ ഭൂമുഖത്തില്ലല്ലോ. മേൽഗതിയും കൂരയും കിട്ടാത്ത ക്ലാസ്വൺ മുതൽ ഫോർവരെയുള്ള ആപ്സർമാർ ചെറ്റകളിൽ കുത്തിയിരിപ്പുണ്ടത്രെ. ഒരു മുറിയും അടുക്കള എന്ന സങ്കല്പവും ഇരുപത്തഞ്ച് അന്തേവാസികളും.

എത്രയ്ക്കശ്ലീലമാണ് വാടകയെങ്കിൽ ഒരഞ്ചംഗ കുടുംബ യൂണിറ്റിന് മുന്നൂറു റുപ്പിക.

സാരം നിരീക്കാനില്ല. രാമരാജ്യത്തെ പിറന്ന മണ്ണിൽ പൊറുക്കാൻ ഗതിയില്ലാഞ്ഞാണല്ലോ ഊരു താണ്ടി വരുന്നത്. ഇരുപത്തൊന്നാം നൂറ്റാണ്ടിലേക്കുള്ള ക്വാൺടം ജംപ് പൂർത്തിയാവുന്ന എ.ഡി. 2001-ാമാണ്ട് ജനുവരി ഒന്നാം തീയതി ഉദയാല്പരം നാല്പതു വിനാഴികയ്ക്ക് സമ്പൂർണ മഹാഭാരതം നിലവിൽ വരും. ലോകത്തെ ഏറ്റവും സമത്വസുന്ദരമായ നിരക്ഷര ദരിദ്ര മേഖല. അതിൽ പുഴുവരിക്കുന്ന നൂറിൽപ്പരം കോടി ബുദ്ധിജീവികൾ. ലോകത്തെ സ്ഥിരം ഏഴദ്ഭുതങ്ങൾ അസ്തു. ഇവനൊന്നേ അവശേഷിക്കൂ.

ത്രിദോഷത്തിന്റെ ലാഞ്ഛന തീരെയില്ലാത്ത ഒരു കുര പിന്നിൽ കേട്ടു. കുരച്ചോൻ മലയാളീസാണെന്നും ക്രൈസ്തവനാണെന്നും തോമാഖ്യനാണെന്നും നമ്പൂരിക്ക് ഒറ്റ കുരയിൽ മനസ്സിലായി.

അദ്ദേഹം തിരിഞ്ഞുനിന്ന് ചോദിച്ചു.

എന്താ തോമാസ്സേ, വിയ്യൂരല്ലേ നെന്റെ?

തോമാസ് തിരിഞ്ഞോടാൻ തയ്യാറെടുത്തു.

മാസ്റ്റർ ബെഡ്റൂമിലേക്ക് നടന്ന് നമ്പൂരി പറഞ്ഞു.

പരിഭ്രമിക്കണ്ട, അതല്ലേ അതിന്റെ അസ്സല്?

തോമാസ് പറഞ്ഞു.

മാലൈക്കും അസ്സലാം.

ഭേഷ്! നോൻ ആരാന്ന് നെണക്കറിയോ?

ഒരു വി.ഐ.പി. ആണെന്നു പറഞ്ഞു.

എന്നാൽ ധരിച്ചോ, ഐ.പി.എസ്സും കൂടിയാണ്. ഒരു കിരൺ ബേദിയുടെ പവറാണ് നോനും.

തോമാസ് പറഞ്ഞു.

സർ.

ഇവിടെ ഫൈസ്റ്റാർ നേരമ്പോക്ക് എങ്ങനെയുണ്ട്?

നടക്കുന്നു, സർ.

എന്താ നിരക്ക്? ദ ഗോയിങ് റെയ്റ്റ്?

ടൈപ്പിസ്റ്റിന് മുന്നൂറ്, പ്രൈവറ്റ് സെക്രട്ടറിക്ക് നാനൂറ്, ടെക്നിക്കൽ അസിസ്റ്റന്റിന് അഞ്ഞൂറ്, സെൻട്രൽ സ്കൂളിലെ ടീച്ചർക്ക് അറുനൂറ്, കോളേജ് മാഷക്ക് എഴുനൂറ്, ബിരുദാനന്തരബിരുദത്തിന്റെ ശൈലിയിൽ വസ്ത്രാക്ഷേപം ചെയ്വോൾക്ക് ആയിരവും ബെഡ്ഡും ബ്രേക്ക് ഫാസ്റ്റും.

പെശകിയാലോ?

കുട്ടികൾക്ക് ഇതു മതി എന്നാക്കും.

ബിരുദാനന്തരബിരുദത്തിനെന്താ ബിസേസം?

പ്രസംഗം, ശ്രീരാമോദന്തം, യുങ്ഫ്രോയിഡിയൻ സംഘഗാനം മുതലായവ വിശേഷാലുണ്ട്.

ഹാവലക്ക് എല്ലിസ്സിനെ ആരും ഉദ്ധരിക്കാറില്ലേ?

ഇല്ല.

അദ്ദേഹത്തിന്റെ ഉദ്ധാരണശേഷി നഷ്ടപ്പെട്ടിരിക്കും.

റെസപ്ഷനിൽ ചോദിക്കാം, സർ.

വരട്ടെ, അപ്പോൾ ബിരുദാനന്തരബിരുദാച്ചാൽ നേരമ്പോക്ക് വേറെ തരാക്കണ്ടീരും, അല്ലേ?

സർ.

400-1000 പുതുക്കിയ ശമ്പളസ്കെയിൽ ഒരു രാത്രിക്കാ?

സർ.

പകൽ തരാവില്ലെന്നർഥം.

പകലുറങ്ങാം സർ.

രാത്രി കഥകളി കണ്ടില്ലെങ്കിൽ പകലാർക്കാ ഉറക്കം വരാ. ക്രൈസ്തവ.

സർ.

പോലീസ് പരിശോധന പതിവുണ്ടോ?

പഞ്ചനക്ഷത്രത്തിന്റെ പേരിൽ കൂത്തിച്ചിമക്കൾ നടത്തുന്ന ഹോട്ടലിൽ പോലീസ് പരിശോധന പതിവില്ല, സർ.

രസിക! നെണക്ക് നിയമം വശണ്ട്.

സർ, പിന്നെ വേണമെങ്കിൽ ഹോട്ടലിനു പുറത്ത് കടക്കുമ്പോൾ പിടിച്ച് ആയുർവേദ പരിശോധനയ്ക്ക് വിധേയമാക്കണം. അപ്പോൾ അവൾ പറയും. പഞ്ചകർമചികിത്സകൂടി വേണമെന്ന്. അത് പോലീസാപ്സർമാർക്ക് മോശ മല്ലേ, സർ?

സംശല്ല. നല്ല പോലീസാപ്സർ കാണണ്ടതേ കാണു. കണ്ടാലോ. അവന്റെ കണ്ണും കയ്യും ക്ഷണം പ്രവർത്തിക്കേം ചെയ്യും.

സർ.

ആട്ടെ, വാടകയ്ക്ക് നേരമ്പോക്കിനിടയ്ക്ക് വല്ല രസികത്തം പറച്ചിലും മോണിറ്റർ ചെയ്ത് കിട്ടാറുണ്ടോ?

ഉദ്ധരണികൾ പോരെ, സർ?

ധാരാളമായി.

—ഞാൻ താങ്കളെ പ്രേമിക്കുന്നു.

—അതിന് എന്റെ ഭാര്യയെ ഞാൻ പ്രേമിക്കുന്നു.

—പിന്നെന്തിന് എന്നെ പൊക്കി?

—രാത്രൗ ബഹുധാ ധനാഗമം എന്ന യോഗം നിന്റെ ജാതകത്തിലുള്ളതു കൊണ്ട്.

—നിങ്ങൾ നുണ പറയുന്നു!

—എന്നാൽ കേട്ടോ, വിഷയസുഖത്തിനാണ് കല്യാണം കഴിച്ചത്. അതു പിന്നീട് പരസ്പരപ്രണയത്തിലാണ് കലാശിച്ചത്.

—എന്നേയും പ്രേമിക്കൂ.

—നിന്റെ ഹരജി എന്നും എന്റെ മനസ്സിലുണ്ടാവും.

നമ്പൂരി പറഞ്ഞു.

ധാരാളായി, ധനദുർമോഹികൾ ധാരാളം പറ്റുവരവുണ്ടോ?

അവറ്റയുടെ തല്ലാണ്, സർ. ഒരു സാദാ ലോഡ്ജിലെ മുറി വിത്ത് കോമൺ കക്കൂസ് കാണാത്തവയാണ് മിക്കതും. ഇവിടെ വന്നാൽ അവറ്റ കണ്ടതൊക്കെ മോഷ്ടിക്കും. എന്നിട്ട് അവനുമവളും വിചാരിക്കും സർക്കാ രിനെ പറ്റിച്ചു എന്ന്.

മോഷ്ടിച്ചതിരട്ടി ബില്ലിൽ വസൂലാക്കണത് അറിയില്ല എന്നല്ലേ അർഥ മാക്കണത് നിയ്യ്?

സർ,

നടക്കട്ടെ, തോമാസേ, ജനത്തെ തുണിയഴിപ്പിച്ചും കള്ളു കുടിപ്പിച്ചും ചൂതു കളിപ്പിച്ചും ഖജനാവിൽ അസാരം ദ്രവ്യം നിക്ഷേപിച്ചതിന്റെ രശീതി കാണിച്ചില്ലെങ്കിൽ ഏതു രാജ്യം ഈ നിലയ്ക്ക് പട്ടിണി കിടക്കാൻ നമുക്ക് കടം തര്വാ?

ശരിയാണ്, സർ. ഇതിലൊന്നും പെടാത്ത ഒശത്തി വല്ലതും സാറിന്...

നോന് താല്പര്യല്ല. ഇതെന്തൊരു വി.ഐ.പി., ഐ.പി.എസ്. എന്ന് നിരീക്കണ്ട നിയ്യ്. നോനതിൽ കമ്പല്ല. ചട്ടവട്ടങ്ങളൊക്കെ ഹൃദിസ്ഥാണേനും.

സർ.

ഇനി നിന്റെ ഒന്നു പെറ്റോൾ വന്നു—ഒന്നു പെറ്റാൽ ഒശത്തി എന്ന് പ്രമാണം. യഥാവിധി നാം കൃത്യവും നിർവഹിച്ചു എന്നു വെക്ക്. ചിലപ്പോൾ മനോരമത്തമ്പുരാട്ടിയുടെ വടക്കൻ പേപ്പർബാക്കാവും സാധനം. നോന്റെ പണം വാങ്ങി അന്നം തിന്ന്, കുഞ്ഞികൃഷ്ണനേം പരിക്കേല്പിച്ച് അവൾ മുഖത്തു നോക്കി ചൊല്ലും.

*യസ്യ ഷഷ്ഠീ ചതുർഥീച*
*വിഹസ്യ ച വിഹായ ച*
*അഹം കഥം ദ്വിതീയാസ്യാദ്*
*ദ്വിതീയാസ്യാമഹം കഥം.*
*അർഥായോ നെണക്ക്?*

ഇല്ല, സർ.

നോനും കഷ്ടിയാണ്.

സർ.

ആട്ടെ നമ്മുടെ നാണു, നാണ്വാര്, പണ്ടിവിടെ പതിവുണ്ടായിരുന്നില്ലേ?

നാണ്വാര്സാറിനെ നന്നായറിയും സർ.

വന്നാലുടൻ അദ്ദേഹത്തിന്റെ ഫ്ളോറിലേക്ക് എന്നെ ട്രാൻസ്ഫർ ചെയ്യാൻ പറയും.

വന്നാൽ എത്രീസം തങ്ങും?

ഒരു രാത്രി സർ. ഒരിക്കൽ ഒരു ടോപ് സീക്രട്ട് ഫയൽ അദ്ദേഹം ഇവിടെ മറന്നുവച്ചു. കാലത്ത് പത്തുമണിയോടെ ഞാനത് നേരിൽ എത്തിച്ചു. നാണ്വാര് സാറ് കുഴപ്പത്തിലായേനെ...

നാണു കുഴപ്പത്തിലാവില്ല. ഒരു ഗ്രഹം അവനെ കടാക്ഷിക്കുന്നുണ്ട്. അവന്റെ പരിഗ്രഹം. ഇനി ഫയൽ പറ്റെ പോയാൽതന്നെ അവൻ മേലധി കാരിയോട് പറയും.

ഇന്നലത്തെ സീരിയലിൽ ശകലം 'രുകാവട്' ഉണ്ടായി. ബ്ലാക്കൗട്ട്. ഒരു ഫയൽ കാണാനില്ല. മേൽനടപടി എന്താച്ചാൽ... അവന്റെ മേലധികാരിക ളൊക്കെ സാൽസാൽപർ പ്രമോഷൻ കിട്ടി സാലകളായവരാണ്. അതിലൊരു വൻ പറയും.

വി വിൽ സോർട്ടിറ്റൗട്ട്.

(പരിഭ്രമിക്കേണ്ട. ഡ്യൂപ്ലിക്കേറ്റുണ്ടാക്കാം) സർ.

ആട്ടെ, ആരായിരുന്നു ആ രാത്രി?

ഒരു നർത്തകി, സർ. നാണ്വാര് സാറിന്റെ ഒരു സൈഡ് കർട്ടൻ പ്രേമം.

ശിവ, ശിവ, നാണൂന്റെ ശുക്രന് ഉച്ചാംശകം! ആട്ടെ ലേഡി വർഗത്തിൽ പ്പെട്ട അവന്റെ വല്ലവളും ഇവിടെ വന്നിട്ടുണ്ടോ?

സാറിന് ഡ്രിങ്ക്സ് വാങ്ങിക്കൊടുക്കാൻ ഇടയ്ക്ക് വരും. ആളറിയാതിരിക്കാൻ ലേഡി ജെന്റിൽമാനായും മറിച്ചുമാണ് വരിക.

എന്നാലും നിയ്യറിയും.

സർ, അവർ പെട്ടെന്ന് പോകേം ചെയ്യും.

ഇവിടെയുള്ളത് തീരുംവരെ കുടിക്കാനല്ല നാണൂനെ കൊണ്ടന്നത് എന്ന് അവനെ അറിയിക്കാൻ, അല്ലേ?

സർ,

അവറ്റ വേറെ വല്ലോന്റേം കൂടെ വന്നിട്ടുണ്ടോ?

ഇല്ല, സർ.

കണ്ടിട്ടുണ്ടാവില്ല. നിയ്യ് കട്ട് തിന്നണ വർഗം ഒന്നിൽ നിർത്തില്ല.

സർ.

നാണൂന് ഒരു ഭള്ളുണ്ട്. പൊട്ടിയ ചർമങ്ങളൊക്കെ അവന്റെ കൃഷ്ണക്രിയമൂലാന്ന്. അങ്ങനെ നിരീച്ചോട്ടെ. പക്ഷേ, പറഞ്ഞിട്ടുണ്ട് അവനോട്, നീയ്യ് പൊട്ടിച്ചതൊക്കെ ഒന്നു ചേർന്നു. മുറിവായ ഒണങ്ങി. രണ്ടാമതും പൊട്ടിച്ചോ എന്ന്,

സർ.

നാണു ഇവിടെ സേവ നടത്തണകാലത്ത് ഭാരതീയർക്കും ശ്വാനർക്കും ബാറിൽ പ്രവേശനമുണ്ടായിരുന്നു, അല്ലേ?

സർ.

പിന്നീടത് വിദേശികൾക്ക് മാത്രമായി, അല്ലേ?

സർ.

മുകുന്ദനും അവന്റെ സായ്‌വും വന്നപ്പോൾ സായ്‌വിനാവാം, മുകുന്ദനു വയ്യ എന്നു പറഞ്ഞു, അല്ലേ?

എം. മുകുന്ദൻ സാറാണെന്ന് അറിഞ്ഞില്ല.

സർ.

അറിഞ്ഞുച്ചാലോ?

വഴിയുണ്ടാക്കാമായിരുന്നു സർ.

വാതിലിന്റെ മറവിലോ?

സർ.

ഫ! അതിനുശേഷം ആർക്കും ഇവിടെ വന്ന് മൂക്കറ്റമാവാം എന്ന് നാം ഉത്തരവായില്ലേ?

സർ.

ച്ചാൽ ഇനി കളിച്ചാൽ ഒ. വി. വിജയന്റെ രാങ്കോരിയച്ചനെവരെ കുപ്പായമിടുവിക്കാതെ നഗ്നപാദനായി ഇവിടെ ക്ഷണിച്ചുവരുത്തി കുടിപ്പിക്കും നോൻ. അവിടെത്തന്നെ ഛർദിച്ചോളാനും പറയും.

വാളില്ലാതെ റിഹേഴ്സൽ തുടങ്ങിയ തോമാസിനോട് നമ്പൂരി ചോദിച്ചു.

തനിക്ക് ഫിറ്റ്സുണ്ടല്ലേ, എളക്കം?

സർ.

എന്നാൽ അടങ്ങ്, ഒരു ഫ്ളാസ്ക് പാൽ കൊണ്ടുവെച്ച് വാതിൽ ചാരി പൊയ്ക്കോ.

സർ, ഡിന്നർ?

വേണ്ട.

## ഏഴ്

# കുണ്ടൻകുളം

കാലുറയും കുപ്പായവുമൂരി ബെഡ്റൂമിലെ കൊച്ചുമേശ മറച്ച്, കോണകവും ബനിയാനുമായി വെണ്ണക്കല്ലിന്റെ ടൈലടിച്ചു ഫിറ്റാക്കിയ ബാത്ത്റൂമിൽ കടന്ന് രാമൻ നമ്പൂരി വാതിൽ ചാരി. കണ്ണാടിയിൽ തിര നോക്കി. കൗലിയും നമ്പൂതിരിയുമായ രാമൻ താൻതന്നെ എന്നുറപ്പു വരുത്തി. ബനിയാനൂരി വാഷ്ബേസിനിൽ യമുനാജലം കുതിർത്തിയിട്ടു. 'ബിംബിസാര'ന്റെ മുദ്രയുള്ള സോപ്പെടുത്ത് പതച്ച് പൂണൂൽ ഒരു പൂർണ വൃത്തം കഴുകി പൂർത്തിയാക്കി. നാടക്കോണകം തിരുമ്മിയലക്കി, ചുവരിലെ ഹിൻഡാലിയം പെക്ഷിൽ തുവരാനിട്ടു. വീതിയിലും നീളത്തിലും കൈകൊണ്ട് വിടുർത്തി അവനെ ഇസ്തിരിയിട്ട പരുവത്തിലാക്കി. കറുത്ത ചരടിന്റെ ഒടഞ്ഞാണഴിച്ച് അവനേയും പിഴിഞ്ഞ് പാർന്ന് തിരികെ ചാർത്തി. വെളുത്ത കളിമണ്ണിന്റെ തൊട്ടിയിൽ ചൂടും തണുപ്പും വെള്ളം നിറച്ചു. അതിലിറങ്ങി, മേലാസകലം തേച്ചുരച്ച് ആ വെള്ളം പാതാളം വഴി കളഞ്ഞു വീണ്ടും തൊട്ടി നിറച്ച് അതിൽ അനന്തനേരം കിടന്നു.

ഉണ്ണിനമ്പൂരിയായിരിക്കുമ്പോൾ അമ്പലക്കുളത്തിൽ അഭ്യംഗസ്നാനം നടത്തിയിരുന്ന വിധം ഒരുൾക്കുളിരോടെ ഓർത്തു. പൂർവസന്ധ്യയെന്നോ ത്രിസന്ധ്യയെന്നോ ഭേദമില്ലാതെ തോർത്തുടുത്ത് രണ്ടു നേരോം കുളപ്പുര വഴി വെള്ളത്തിലിറങ്ങും. ഒരുതരം സന്ധിയില്ലാസമരം. വ്യാകരണറെയിൽവേ സന്ധികളോടും വിട്ടുവീഴ്ചയില്ലായിരുന്നു.

പല്ലു തേച്ചുകഴിഞ്ഞാൽ, കുളം അക്കരെയിക്കരെ നീന്തും. പിന്നെ കുളിച്ച് അരയ്ക്കുവെള്ളത്തിൽ നിന്ന് തല തുവർത്തി ശീലക്കോണനെ ഉള്ളങ്കയിലിട്ട് പതുക്കനെ ഒന്നമർത്തി അപ്പത്തിന്റെ രൂപത്തിലാക്കി കുളപ്പുരയുടെ ചുവരിലേക്ക് ഒരേറാണ്. ഒരു കൊച്ചുചാണകവട്ടമാതിരി അതവിടെ ഒട്ടിനില്ക്കും. ആന വലിച്ചാൽ വരില്ല. അതിനടുത്ത് കാലത്തെറിഞ്ഞ് ഉണങ്ങിയവനെ അടർത്തിയെടുത്ത് ഇഞ്ചിഞ്ചായി വിടുർത്തി ഫിറ്റാക്കും. തദുപരി ഈറൻ തോർത്തു ചുറ്റി അമ്പലത്തിൽ പോകും. അന്നൊക്കെ നിരീക്കാറുണ്ട്, 'കുണ്ടിയെത്ര കുളം കണ്ടു, കുളമെത്ര കുണ്ടി കണ്ടു' എന്ന്. ഉപനയനത്തിനു മുമ്പ് മുതിർന്നവരാരോ പറഞ്ഞുകേട്ടത് തന്റെ ഉപബോധം ഒപ്പിയെടുത്തതാവാം. ഏതെങ്കിലും ശൂദ്രനായ കാര്യസ്ഥനാവാം ചൊല്ലിന്റെ ഉപജ്ഞാതാവ്. ഇന്നും 'കുണ്ടൻകുളം' ഇക്വേഷൻ ഒരു സമസ്യയായി അവശേഷിക്കുന്നു. അഥവാ വൈതരണി. അതുമല്ലെങ്കിൽ മനുഷ്യന്

മനസ്സിലാവാത്ത വേറെന്തെങ്കിലും വാക്ക്. ഒരു റേഡിയോ നാടകത്തിന്റെ പേര്. പേരുദോഷമുണ്ടാക്കുന്നത്. തീമാറ്റിക്കല്ലിഷിറ്റായ കുണ്ടുകുളത്തിൽ കിടക്കുമ്പോൾ ചരിത്രപ്രധാനമായ വേറൊരു സംഭവപരമ്പരയും രാമൻ നമ്പൂരി ഓർത്തു. തന്റെ ഒരു മുത്തഫൻ നാണൂന്റെ കാരണോനായിരുന്ന സർ ചാത്തു കുണ്ടികൊട്ടിച്ച കഥ.

വൈകുന്നേരത്ത് മുത്തഫൻ വിസ്തരഭയമാംവണ്ണം കുളിക്കാൻ പോകും. ഉപായത്തിൽ എവിടെയോ വിരേചനം തരാക്കി, പൂണൂൽ ചെവിയിൽ കോർത്ത്, തോർത്തും കോണാനും പൊക്കിപ്പിടിച്ച്, ഒരു മൃച്ഛകടികം നിറയെ ചെമ്മണ്ണുമായാണ് ഘോഷയാത്ര പതിവ്. കുളപ്പുരയല്ല കളിയരങ്ങ്. സ്ത്രീകൾ കുളിക്കുന്ന കടവിനെതിരെ ആളൊഴിഞ്ഞ ഒരു കടവത്താണ്. ഇത് പുഴക്കടവത്താവാം, പൊന്നാനിക്കടവത്താവാം.

അഥവാ കടവത്ത് ആളുണ്ടെങ്കിൽ അവനെ ഒഴിപ്പിക്കും. കാണക്കുടിയാന്റെ കൈച്ചീട്ട് പിറ്റേന്ന് പൊളിച്ചെഴുതും. പിന്നെ, കോണാനും തോർത്തും കല്പടവിൽ ഭദ്രമായി ചുരുട്ടി വച്ച്, കണങ്കാൽ വെള്ളത്തിലിറങ്ങിയിരുന്ന്, ചെമ്മണ്ണു കുഴച്ച് സാവകാശം ശൗചം സമാരംഭിക്കയായി. തന്റെ ചുവരുകെട്ട് സ്ത്രീകൾ ശ്രദ്ധിക്കുന്നില്ലേ എന്ന് സാകൂതം നോക്കും. ഉണ്ട്. നോക്കുന്നുണ്ട്. സകലരും ദത്തശ്രദ്ധകളാണ് എന്നു പറഞ്ഞാലേ നോട്ടത്തിന്റെ പകിട്ട് പൂർണമാവൂ. ഉടനേ ചുവരഴിച്ചു പണിയായി. ദത്താത്രേയികൾ ചിരിക്കുന്നുണ്ടാവും. അപ്പോൾ മുത്തഫന് നവരസം കൂടും. പൂർവാധികം ഭംഗിയിൽ ചുവരിൽ ഒരു കമാനംകൂടി നിർമിക്കും.

പൂർവാധികം എന്നു ചിന്തിച്ചല്ലോ.

ക്വിസ്സ്.

പൂർവാധികം ഭംഗിയായി വർഷാവർഷം കേരളത്തിൽ നടക്കുന്ന ചടങ്ങേത്?

കാവിലെ താലപ്പൊലി.

അല്ല.

വെടിക്കെട്ട് എന്ന മരുന്നുപണി.

അല്ല.

തിരഞ്ഞെടുപ്പ്.

അല്ല.

അപ്പൻ ചത്ത പതിനാറടിയന്തിരം.

കറക്റ്റ്. രണ്ട് മാർക്സ് ബ്രദേഴ്സ്.

പഴയ ശരല്ക്കാലത്ത് ഒരു വൈകുന്നേരം മുത്തഫൻ തന്റെ പതിവു ചുവർ കെട്ടുമ്പോൾ സർ ചാത്തു അവന്റെ കാഞ്ഞിരവടിയുമായി ആ വഴി വന്നു. നമ്പൂരിയുടെ ഭിത്തിനിർമാണം കുറേ നേരം പിന്നിൽ നിന്ന് നോക്കി നിന്നു.

സ്ത്രീകൾ ചിരി നിർത്തിയിട്ടും മുത്തഫൻ മൺപണി നിർത്തിയില്ല. കെട്ടിയ മൺചുവർ വീണ്ടും തട്ടാൻ തുടങ്ങുമ്പോൾ സർ ചാത്തു വിളിച്ചു.

തിരുമേനി?

മുത്തഫൻ തിരിഞ്ഞുനോക്കി.

ആ: ചാത്തു! എന്താ ഒരു സർ ചാത്തു? സ്കൂൾ മാഷാ നിയ്യ്?

അതുമാവാം.

നന്നായി. ശ്ശി കാലായി കണ്ടിട്ട്. ഇപ്പഴും ആരാന്റെ മൊതല് തട്ടിപ്പറിച്ചല്ലേ കാലയാപനം?

എന്തേ പോന്ന്?

എന്തു വൃത്തികേടാണ് ഹേ, കാണിക്കുന്നത്?

നെണക്ക് പതിവില്ലാത്ത വിദ്യ. ശൗചം. ശൗചകീയം രാജകീയമായിട്ട്.

എതിരെ സ്ത്രീകളല്ലേ കുളിക്കുന്നത്?

എന്താ, നെണക്കും ഒരു കണ്ണുണ്ടോ?

നാണമില്ലേ, ഹേ?

ശര്യാ, ശര്യാ. അത്ര കടന്നു നിരീച്ചില്ല.

എന്നാൽ നിരീക്കു.

ദാ, കഴിഞ്ഞു.

കഴിക്കൂ. കൗപീനമുടുത്ത് കുളത്തിലിറങ്ങൂ. ഇപ്പ കഴിക്കാം.

തിരുമേനിയുടെ കുളി കഴിഞ്ഞേ ഞാൻ പോകുന്നുള്ളു.

നോനെ കൊളത്തിലിറക്കാൻ അത്ര രസാ നെണക്ക്.

അതെ.

ചാത്തു പൊയ്ക്കോ. നിന്റെ കച്ചീട്ട് പൊളിച്ചെഴുതിക്കാനൊന്നും ഭാവല്ല.

അല്ല, ആ തിരുമുൽക്കാഴ്ചകൂടി അടിയന് കണ്ടാൽക്കൊള്ളാമെന്നുണ്ട്.

ശപ്പ, എന്നും മനസ്സിൽ പറഞ്ഞിരിക്കും. ചാത്തുവല്ലോ അതിൽ കവി ഞ്ഞൊന്നും പറഞ്ഞിരിക്കില്ലേനും.

മുത്തഫൻ പറഞ്ഞു:

ശൂദ്രനാച്ചാലും ഒരു ശക്തൻ തമ്പ്രാന്റെ ഗാംഭീര്യണ്ട് നെണക്ക്. നെന്റച്ഛൻ നമ്പൂര്യാവും.

സർ ചാത്തു പറഞ്ഞു:

അവൻ നീയാണെടാ, ശ്മശ്രു! പിന്നെ മുത്തഫൻ ശ്ശി താമസിച്ചില്ല. വെള്ളത്തിലാവാതെ കുളിച്ചു കയറി. ചാത്തു തെളിച്ച് ഇല്ലത്തെത്തി.

പടി കടക്കുമ്പോൾ മന്ത്രിച്ചത്രെ:

സന്ധ്യാവന്ദനം മൊടക്കി, ആ രാക്ഷസൻ.

എന്ത് ചാത്തുവായാലും മണ്ണില്ലാതെ കുണ്ടൻകുളമുണ്ടോ? മുത്തഫൻ പിറ്റേന്നും ഒരു ലോഡ് ടോപ്സോയിലുമായി കുളത്തിൽ ഹാജരായി ചുവർ രണ്ടു വെപ്പു കഴിഞ്ഞപ്പോൾ സർ ചാത്തുവെത്തി. മുത്തഫൻ കണ്ടില്ല.

ശബ്ദിച്ചില്ല സർ ചാത്തു. അവന്റെ കാഞ്ഞിരവടി മുത്തഫന്റെ ആസനത്തിനു കീഴെ നെടുകെ നീട്ടി മണ്ണാശാരിയെ കുത്തനെ കുളത്തിൽ മറിച്ചിട്ടു.

അതിൽ പിന്നെ മുത്തഫൻ തൂറീട്ടുമില്ല, കുളിച്ചിട്ടുമില്ല.

തുറതേ നചമുദ്രതേ.

കുണ്ടൻകുളത്തെക്കുറിച്ചാണല്ലോ അതിചിന്ത വഹിച്ച് വരുന്നത്. കുണ്ടി സ്ത്രീലിംഗമാകുന്നു. കൊണ്ടോട്ടി കടക്കുന്നതോടെ അതിനു ലിംഗഭേദം സംഭവിക്കുന്നു. കോഴിക്കോട്ടെത്തുന്നതോടെ അവൻ കുണ്ടനാകുന്നു. സബ് എഡിറ്ററനാകുന്നു. ഡസ്കിൽ നല്ല കുണ്ടന്മാരെ വച്ചാൽ പത്രം പമ്പകടക്കും എന്ന് പില്ക്കാലത്ത് പഴഞ്ചനാവാൻ പുത്തനായി ഒരു ചൊല്ലുണ്ടാകുന്നു.

(ഏതാ ആ പോയ കുണ്ടൻ?

ഓൻ, മ്മളെ പന്തുകളി ലേഖകനാണ്.)

തൊട്ടിയിൽ നൂറ്റൊന്ന് മുങ്ങിക്കുളിച്ച്, രാമൻ നമ്പൂരി പുറത്ത് നിലത്ത് വെണ്ണക്കല്ലോടിലിറങ്ങി. ഒരു വലിയ ചേന്ദമംഗലം ഈരിഴ തോർത്തിന്റെ വലിപ്പമുള്ള ബാത്ത് ടവൽകൊണ്ട് അടിമുടി തുവർത്തി, തുടച്ചു. വേറൊന്ന് നീളത്തിൽ രണ്ടാക്കി മടക്കി അത്യന്തം അടിച്ചമർത്തപ്പെട്ട ഒരു കോണാനായി അവനെ കൺവെർട്ട് ചെയ്തു മാർഗംകൂട്ടി.

സ്വീകരണമുറിയിൽ വന്ന് ഫ്ളാസ്കിലെ പശുവിൻ പാൽ കുടിച്ചു. ടെലിഫോൺ പൊക്കി എക്സ്ചേഞ്ചിനോട് ഒരു അൺ ലിസ്റ്റഡ് നമ്പർ ചോദിച്ചു. തല്ക്കാലം സ്റ്റോക്കില്ലെന്ന് വേറൊരു നമ്പ്രകാരി പറഞ്ഞു.

രാമൻ നമ്പൂരി കല്പിച്ചു:

എന്നാൽ ഒരു സംഖ്യ വിചാരിക്ക്.

നമ്പ്രകാരി പറഞ്ഞു:

വിചാരിച്ചു.

അതിനെ പതിനാറുവട്ടം പെരുക്ക്.

പെരുക്കി.

മുപ്പത്തൊന്നു കൂട്ട്.

കൂട്ടി.

രണ്ടു പൂജ്യം ചേർക്ക്.

ചേർത്തു.

ഐസും ഷുഗർ ക്യൂബ്സുമിട്.

ഇട്ടു.

എന്താ നമ്പ്ര?

284500.

നൗ ഡിസ്കണക്റ്റ്.

(ഇനി കമ്പി മുറിച്ചോ.)

മൂന്നുലക്ഷത്തോളം വരുന്ന സംഖ്യ ടെലിഫോൺ യന്ത്രത്തിലിട്ട് കശക്കിയപ്പോൾ മറുതലയ്ക്കൽ നാമ്പ്യാര് വന്നു.

നാണുവല്ലേ?

അതെ.

കോഡ്?

കുക്കുടക്രോഡ്.

നന്നായി. എന്നാൽ നിയ്യ് നാണ്വനെ.

അടിയൻ.

രാഹുകാലം കഴിഞ്ഞ് കരടിന്റെ പണി തുടങ്ങിയോ?

തുടങ്ങി. നാളെ ഒരു രഹസ്യയോഗത്തിൽ ചർച്ച ചെയ്യാമെന്നു വച്ചിട്ടുണ്ട്.

എല്ലാ വേഷങ്ങളും വര്വോ?

വരും.

എന്താ തീർച്ച?

ചർച്ചയ്ക്കു ശേഷം ലഞ്ചുണ്ടാവുമെന്ന് വ്യാമോഹിപ്പിച്ചിട്ടുണ്ട്.

നന്നായി. ആരുടെ വകയാണ് സദ്യ?

സ്റ്റേറ്റുവക സീക്രട്ട് ഫണ്ടിന്റെ.

ഭേഷ്!

മേടത്തിൽ താലപ്പൊലി കഴിഞ്ഞേ താൻ വടക്കു നോക്കി യാത്രയാവൂ എന്ന് രുദ്രൻ വെളിച്ചപ്പാട് അറിയിച്ചിട്ടുണ്ട്.

ഈ കളിയിൽ വേഷം തരായില്ലെങ്കിൽ അതവന്റെ വിധി. എന്താ നെണക്ക് തോന്നണ്?

അതതെ.

നീയും അങ്ങട് ശോഭിക്കിണില്ലല്ലോ.

എന്താണാവോ?

നോൻ പറയാം. നെന്നെക്കാൾ വലിയ കഥാപാത്രത്തെ സൃഷ്ടിച്ചു നിയ്യ്. ഇനി നെണക്ക് ശോഭിക്കാൻ പ്രയാസാ.

സർ.

ഉള്ളതുകൊണ്ട് തൃപ്തിപ്പെട്. വരും തുടരനിലെങ്കിലും വലിയകായ ത്തിരുമേനിമാരെ നിർമിക്കാതെ നോക്ക്.

ശരി.

പിന്നെ?

തിരുമേനി എവിടുന്നാണാവോ?

അത് നിയ്യറിയണ്ട.

എന്നാൽ യന്ത്രം വെക്കട്ടെ.

സൂക്ഷിച്ചു വെക്ക്. അസ്ഥാനത്താവരുത് പ്രയോഗം. ഗോൾഫ് കളി വശല്ലേ?

കല്പിച്ച്...

എന്നാലങ്ങനെ.

ഉറങ്ങാൻ തയ്യാറെടുക്കുന്ന രാമൻനമ്പൂരി നഗരത്തിലെവിടെയോ ഒരു പൂച്ച കരയുന്നതു കേട്ടു. അവനാരെന്ന് ഹൗസ് ഫോണിൽ ചോദിച്ചു:

ഏതാ പൂശകൻ, പൂശയിരന്ന് നടപ്പോൻ?

ജനറൽ മാനേജർ വളർത്തുന്ന പൂച്ചകളിലൊന്നാണ്.

അവന് മറ്റത് തരായിട്ടുണ്ടാവില്ല, അല്ലേ?

ഏത്?

നരിയെ തലോടൽ.

നരിയെ തലോടലോ?

നരിയെ തലോടാനുള്ള മനുഷ്യന്റെ മോഹഭംഗം തീർക്കാനാണ് പടച്ചോൻ പൂച്ചയെ പുറത്തിറക്കിയത് എന്നൊരു പാരന്ത്രീസ് ചൊല്ലുണ്ട്. കേട്ടിട്ടുണ്ടോ?

ഇല്ല.

എന്നാൽ പൂച്ചയുടെ മുതലാളിയോടും പറയണ്ട.

ഉദ്ധരിക്കാവുന്ന ഉദ്ധരണിയായതുകൊണ്ട് അവനിതു ലോകം മുഴുവൻ പറഞ്ഞു നടക്കും. രാജാവു കേട്ടാൽ അവനെ മന്ത്രീസുമാക്കും.

എന്നാൽ തീർത്തും പറയുന്നില്ല.

നന്നായി വാ.

ഇലക്ട്രോണിക് ക്ലോക്ക് ഒമ്പതുമണി മിന്നി. ആറുമണിക്കു തന്നെ പാടിയുണർത്താൻ അവന് 'സജഷൻ' കൊടുത്ത് രാമൻ നമ്പൂരി കട്ടിലിൽ നിവർന്നു കിടന്നു. തെർമോസ്റ്റാറ്റ് മുപ്പതു ഡിഗ്രി സെൽഷ്യസാക്കി. പുതപ്പ് വലിച്ച് കഴുത്തറ്റം മൂടി. ഉറങ്ങാനാണ് കിടന്നത് എന്ന നിശ്ചയദാർഢ്യത്തിനു മേൽ ഒമ്പതേ ഒന്നിന് ഗാഢനിദ്രയിലായി.

നിർനിദ്രമാനിദ്രയുടെ ഹരത്തിൽ കാറും ബസ്സും സ്കൂട്ടറും രാത്രി മുഴുവൻ നിർത്താതെ പാഞ്ഞ് ബഹുരാഷ്ട്ര നഗരത്തെ പ്രകമ്പനം കൊള്ളിച്ചു.

എട്ട്

# മുടിയിറക്ക്

'ബെഡ് ടീ സർ' എന്ന സുപ്രഭാതവുമായി തോമസ് വന്നപ്പോൾ രാമൻ നമ്പൂരി കൺമിഴിച്ചു. പൊളിയല്ല താൻ പറയുന്നതെന്നു വരുത്തിത്തീർക്കാൻ, ട്രേയിൽ നിരത്തിയ പിഞ്ഞാണവും കോപ്പയും കാണിച്ചു.

രാമൻ നമ്പൂരി ചോദിച്ചു: ബെഡ് ടീ എന്നാവുമ്പോൾ പല്ലു തേക്കാതെ, കുളിക്കാതെ, ഭസ്മം കുറിക്കാതെ, സന്ധ്യയെ വന്ദിക്കാതെ കിടന്നു കൊണ്ടുള്ള തേയില വിഷപാനമല്ലേ താൻ ഉദ്ദേശിക്കുന്നത്?

അതാണ് ശൈലിയെന്ന് തോമസ് പറഞ്ഞു.

എന്നാൽ നോനത് വയ്യ. തേയില മടക്കിക്കോ. അതല്ലെങ്കിൽ വല്ല വൃത്തിഹീനനും കൊടുത്തോ. അതിനു പകരം, നമ്മുടെ കുളിയും തേവാരവും കഴിയുമ്പോഴേക്കും ഇന്നലത്തെ മാതിരി ഒരു ഫ്ളാസ്ക് പാലു കൊണ്ടുവന്നു വെക്ക്. അതേ പശുവിന്റെ. ഗോ ബ്രാഹ്മണേഭ്യന് മൃഗം മാറാൻ വയ്യ. ശുദ്ധമായി ടോസ്റ്റ് ചെയ്ത രണ്ടു കഷണം റൊട്ടീം കരുതിക്കോ. ബട്ടറും ട്രാഫിക് ജാമും വേണ്ട. എന്നിട്ട് നോന്റെ കാലുറയും കുപ്പായോം താഴെ പ്രസ്സു ചെയ്യാൻ കൊടുക്ക്. നിത്യകർമവും പാൽക്കാവടിയും കഴിഞ്ഞ്, നോൻ പോയി വാങ്ങിക്കോളാം. ഇതിനൊക്കെ മുമ്പ് പച്ചീർക്കില പത്തും ഈ 'ബിംബിസാരനെ' കത്തിച്ച് ഉമിക്കരിയാക്കിയതും കൊണ്ടുവന്ന് വെക്ക്. ദന്തവൈദ്യവും ഭാവമുണ്ട് എന്നർഥം.

ഒരുമണി നേരത്തിനകം എല്ലാം വിസ്തരിച്ച് തരാക്കിയ ശേഷം, പച്ച മലയാളബ്രാഹ്മണൻ തോർന്നുണങ്ങിയ തന്റെ തോരക്കോണാനെ താലോലിച്ച് അവനെ മുറുക്കിയുടുത്തു. അലക്കിത്തേച്ച വസ്ത്രം തരായ കുഞ്ഞിക്കൃഷ്ണനും സന്തോഷായി. തോരണയുദ്ധം കഥകളി കഴിഞ്ഞ സുഖം. കോണം എന്നാൽ ആങ്കിൾ. ഒരു പർട്ടിക്കുലർ ആങ്കിളിൽ ധരിച്ച് കുഞ്ഞിക്കൃഷ്ണനെ ഒരു തിരശ്ശീലയ്ക്കകത്താക്കുന്നതും കോണത്തിന്റെ മിടുക്കു തന്നെ.

ഗ്രീസിലെ ഏതോ കണക്കുമാഷ് ആങ്കിളവർകളെ ചിട്ടപ്പെടുത്തുന്നതിനു മുമ്പുതന്നെ നാം ത്രികോണത്തെ തരാക്കിയിരുന്നു. 'കോണേ കോണേ കോണ കോണേ ത്രികോണേ', എന്നു തുടങ്ങി പ്രിപബ്ലിക്കേഷനു പാകത്തിൽ ആരോ ഒരു സന്ദേശകാവ്യം എഴുതി വരുന്നതായും ഇന്റലിജൻസ് പറയുന്നു. വൃത്തത്തിൽ. ഇന്റലിജൻസ് വൃത്തങ്ങൾ എന്ന് ഗൂഢാർഥം. 'വേണേൽ വായീരെടാ' എന്നു പറഞ്ഞ് പേരു വയ്ക്കാതെ 'ഉണ്ണുനീലി

സന്ദേശം' ജനത്തിന്റെ മുഖത്തെറിഞ്ഞു പോയ മറ്റോൻ കേമൻ എങ്കിലും, ആദ്യപടി ഒരു ദുരന്തനാടകമായി അരങ്ങേറുന്ന ചരിത്രം പിന്നീട് പ്രഹസന മായും ആവർത്തിക്കണമല്ലോ. അതുമുണ്ടായി. കാവ്യത്തിൽ പറയുന്നത്ര ദൂരം പഴയ തിരുവിതാംകൂർ സംസ്ഥാനത്തിനുണ്ടോ എന്നറിയാൻ ഒന്നു പോലെ രണ്ടു കുഞ്ഞൻപിള്ളമാർ വഴി നടന്നില്ലേ? അവരെ നടത്തിച്ചില്ലേ സന്ദേശകാരൻ? അതാണ് കവിയുടെ മിടുക്ക്. നല്ല കവിത വായിച്ചാൽ ഇരിക്കക്കൊള്ളില്ല. തെക്കുവടക്കു നടക്കും.

വിദേശത്തും ഇവനുണ്ട്. യൂറോപ്പിലെ ഫിൻലൻഡിൽ ഒരു പരമാധി കാരിയുടെ പേര് ഇവൻ ലോപിച്ച് കെക്കോണൻ എന്നായിരുന്നു.

ഗ്രെയ്റ്റ് ഫെല്ലോ കോണാൻ. ഇൻസ്പൈറ്റ് ഒഫ് ഹിസ് ആങ്കുലാരിറ്റിസ്.

(കീറിയതായാലും നാറരുത്.)

ടോസ്റ്റും പാലും കഴിച്ച് നമ്പൂരി വിധിവൽ വാ കഴുകി. സ്വെറ്റിനു പുറത്തു കടന്ന് കോറിഡോർ താണ്ടി, കോണിയിറങ്ങി, ലിഫ്റ്റിലിറങ്ങുക യാവുമ്പോൾ സഹയാത്രികർ തന്നെ ചോദ്യം ചെയ്തേക്കാം. അതൊഴിവാ ക്കാനായിരുന്നു നടത്തം.

വഴിക്ക് ചിലർ സൂക്ഷിച്ചു നോക്കി. തിരുമേനിയുടെ തണുത്ത കണ്ണു കണ്ടപ്പോൾ അവർ നോട്ടം വെട്ടിച്ചു.

'ഉത്തരകാശിയിലെ മറ്റേ യോഗിവര്യനാണെന്ന്' ഒരാൾ പതുക്കെ പറയുന്ന കേട്ടു.

അതല്ല ശരിയുത്തരം. രാമൻ നമ്പൂരി ചിന്തിച്ചു. ഇപ്രകാരമാണ് പറയേ ണ്ടത്:

കൈയിൽ കുന്തം കാണാനില്ല. അതോണ്ട് കോണക്കുന്തനല്ല. വേറേതോ പ്രശസ്തമായ കുന്തമായിരിക്കും. എന്തു കുന്തായാലും ശരി, വിമാനടിക്കറ്റ് ഒ.കെ. ചെയ്തു കിട്ടിയാൽ മതിയായിരുന്നു.

ഷോപ്പിങ് ആർക്കേഡിലെ ബുക്ക് ഷോപ്പിനു പുറത്ത് രാമൻ നമ്പൂരി നിന്നു. ആളിന്റെ വിലാസം പിടിയില്ലാത്ത സെയിൽസ്മാൻ എഴുന്നേറ്റു. പുതിയ പുസ്തകങ്ങളുടെ ടൈറ്റിലുകൾ നമ്പൂരി സംസ്കൃതത്തിൽ ഉച്ചരിച്ചു: ഹോംസ്സ്വീറ്റ് ഹോംസ്. ഷെറലക ഹോമസിന് നൂറ് വയസ്സ്. ശതാഭിഷേകം കഴിഞ്ഞ് പതിനാറു വർഷം കൂടി, ഒരു വ്യാഴവട്ടവും പിന്നെ വട്ടത്തിൽ നാലും അസംഖ്യം വിധത്തിൽ പറയാം.

പെട്ടെന്ന്, ദാ പറയുന്നതിനു മുമ്പ്, നമ്പൂരിയുടെ കോണകവാൽ ആരോ പിന്നിൽ നിന്നു വലിച്ചു. തിരിഞ്ഞു നോക്കിയപ്പോൾ ഏതാനും പെൺ ടൂറിസ്റ്റുകൾ. സി.ഐ.എ. ക്കാരന്നെ. സംശല്ല.

ഒരുത്തി പറഞ്ഞു:

ഗി! സം സിമ്മിങ് ഗിയർ.

(ഒപ്പം നീന്താൻ ഒരു പങ്ങാ.)

രാമൻ നമ്പൂരി പറഞ്ഞു:

കുട്ട്യോളേ, ഹൈന്ദവത്തിന്റെ പതാകയാണ് കോണാൻ എന്ന സിമ്മിങ് ഗിയർ. അണ്ടികളഞ്ഞ അണ്ണാൻ എന്നും ഇവന് പാഠഭേദമുണ്ട്. ഒരു പത്രത്തിലെ മുഖപ്രസംഗകൻ ആവേശംകൊണ്ടപോലെ, ലോകത്തിലെ സമസ്ത രാഷ്ട്രങ്ങളിലുമെന്നപോലെ, ചീനയിലും ഹിന്ദുമതത്തിന് പ്രചാരമുണ്ടായിരുന്നു. ഇവന്റെ വലിപ്പച്ചെറുപ്പമനുസരിച്ചാണ് എല്ലാ രാജ്യത്തിനും ദേശീയ പതാക എന്നു ശ്രദ്ധിച്ചിട്ടുണ്ടോ? എവിടെയായിരുന്നു ശ്രദ്ധ? ഇത്രയ്ക്ക ശ്രദ്ധമായാലോ?

ചീനത്ത് കണ്ടുപിടിച്ച ഹിന്ദു ദേവന്മാരുടെ വിഗ്രഹങ്ങളും മറ്റും രസകരമായ പല നേരമ്പോക്കുകളിലേക്കും കമ്പി റാന്തൽ കാണിക്കുന്നു. ഗരുഡന്റെയും കൃഷ്ണന്റെയും ലക്ഷ്മിയുടെയും രൂപങ്ങൾ വേറെന്തിലേക്കാണ് കൈത്തണ്ട വണ്ണത്തിൽ വിരൽ ചൂണ്ടുന്നത്?

മഹാഭാരതത്തിലെ ഹിന്ദുനാമങ്ങൾ ലോപിച്ചാണ് മറ്റു രാജ്യങ്ങളിലെ ചോറൂണിന് പേരിടീൽ ഉണ്ടായത്. ഷൊക്കാർണോ സുകർണനാണ്. എസ്. കണ്ണൻകുട്ടി.

നെന്റെ തന്ത റീഗൻ രാജി ലോപിച്ചുണ്ടായതാണ്.

വിദേശ ഹസ്തത്തിന്റെ മൂലം ഫോറിൻ ഹാൻഡാണ്. കളിക്കണ്ട...

സി.ഐ.എ.ക്കാർ പെട്ടെന്ന് 'ചെക്കൗട്ട്' ചെയ്തു.

അതു കഴിഞ്ഞ് രാമൻ നമ്പൂരി അസാരം കടന്നു ചിന്തിച്ചു. ടൂറിസം എങ്ങനെയാണ് വിനോദസഞ്ചാരമാവുക? വിനോദം എന്നു പറഞ്ഞാൽ ചിരിച്ചുരുണ്ട് തലകുത്തി നില്ക്കലാണോ? അവനവന്റെ രാജ്യം വിട്ട് വേറൊരു ജനായത്തപ്രേമി ഭരിക്കുന്ന രാജ്യത്തെത്തുന്നതേ യാത്രയാവൂ. രാജ്യത്തിനകത്ത് യാത്ര ചെയ്താൽ അതു തമിഴിൽ കവിയില്ല. ചുറ്റുപയനം. മൊത്തത്തിൽ നാടുകാണികൾ എന്നു പോരേ? അതിന്, തിരൂർ വണ്ടിയിറങ്ങി നിലമ്പൂർഊട്ടി റൂട്ടിലെ നാടുകാണിച്ചുരം കണ്ടാൽപ്പോരേ? ഇന്ദ്രപ്രസ്ഥത്തു വരണോ?

വിനോദസഞ്ചാരം പോലും! കുഞ്ഞിക്കൃഷ്ണമേനോൻ കണ്ടുപിടിച്ച ഒരു വൃത്താണ് വിനോദിനി. ഒടുവോണ്ട്.

രണ്ടു ഭാര്യമാരും കുഞ്ഞിക്കൃഷ്ണനും ചത്തശേഷമാണ് ഈ രാജ്യത്തെ കട്ടിലുകൾക്ക് പൊറുതി കിട്ടിയത്. അതുവരേക്കും അത്താഴം കഴിഞ്ഞ് പുലരും വരേക്കും അവറ്റയെ ചോദ്യം ചെയ്കയായിരുന്നില്ലേ? ക്രോം... ക്രോം...

അല്ലയോ പറക, കട്ടിലേ നിന-
ക്കില്ലയോ ചെറുതൊരല്ലൽ മാനസേ?

ഇവിടെ നമ്മുടെ വസ്ത്രവിധാനത്തിൽ വിദേശിക്കു വിസ്മയം. അവന്റെ രാജ്യത്തുപോയാൽ പുച്ഛം. കഴിഞ്ഞ തവണ ലണ്ടനിലെ ഡോർചെസ്റ്റർ ഹോട്ടലിലായിരുന്നു തന്റെ കുളിച്ചൂണ്. ചെന്ന പിറ്റേന്ന് കാലത്ത് അമ്മു

എന്ന മെയ്ഡ് പ്രാതലിന്റെ ട്രേയുമായി വന്നു. നോനെ കണ്ടതും പേടിച്ച് നെലോളിച്ച് ട്രേ താഴെയിട്ട് പുറത്തേക്കൊരോട്ടം.

അമ്മുവിനെ തിരിച്ചയയ്ക്കാൻ സ്വിച്ച് ബോർഡിനോട് കല്പിച്ചു.

മേരി വന്നു.

എന്താ അമ്മുകുട്ടി ഓടിക്കളഞ്ഞത്? ബട് യു ആർ നോട്ട് പ്രോപ്പർലി ഡ്രസ്ഡ്, സർ.

(താങ്കൾ ടൈ കെട്ടിയിട്ടില്ല.)

അമ്മു, കാലാവസ്ഥയാണ് വസ്ത്രധാരണരീതിയെ ചിട്ടപ്പെടുത്തിയ ഘടകം. നിശ്ശണ്ടോ നെണക്ക്? നെന്റെ വർഗം പിറന്ന രൂപത്തിൽ മരിക്കണ കാലത്ത് നോന്റെ കൂട്ടർക്ക് ഇത്രയെങ്കിലും പരുത്തി ദേഹത്തുണ്ടായിരുന്നു. എന്തു പറയുന്നു നിയ്യ്?

എന്തോ എന്ന മട്ടിൽ അമ്മു നിന്നു.

താൻ പറഞ്ഞു:

നിന്നെ കനത്തിൽ ടിപ്പ് ചെയ്യാൻ നോൻ റെസപ്ഷനെ കല്പിക്കുന്നുണ്ട്. പത്തു പൗണ്ട്.

താങ്ക്യൂ, സർ മേ ഐ മേക്ക് യുവർ ടി?

(ഇന്നലെ രാത്രി ഉമ്മ വാപ്പക്ക് കൊടുത്തത് ങ്ക്കും തരട്ടെ!)

വേണ്ട. പൊയ്ക്കോ. ഇനി വരാൻ ഭാവണ്ടങ്കില് നെന്റെ ആട്ടിൻകുട്ടിയേയും കൂട്ടിക്കോ.

യു ആർ ബീയിങ് ചാമിങ്ലി ഫണ്ണി, സർ.

ഫണ്ണിട്ടില്ല. ഇനി ഭാവോല്ല.

വാട്ട് ഡിഡ് യു സേ, സർ?

(എന്താ ഒരു ഗൗരവം?)

ഒന്നുല്ല. നിയ്യ് പൊയ്ക്കോ. ഒരു കാര്യം നെന്റെ ആട്ടിൻകുട്ടിയെ പഷ്ണിക്കിടരുത്.

പത്തുപവൻ തരാവും എന്നറിഞ്ഞപ്പോൾ അവളുടെ ഭാവം മാറിയതു കണ്ടോ? ഇവരാണ് മുന്നൂറോ മൂവായിരമോ കൊല്ലം നമ്മെ ഭരിച്ചത്. അവസാനം അവറ്റടെ കൈയീന്ന് രാജ്യം തിരികെ വാങ്ങാൻ നാലണ തലവരിയെടുക്കേണ്ടി വന്നു.

എന്നാൽ മേനി നടിക്കലോ? മഹാമേരു സാരല്ല. ആർഷമാണ്. ഹർഷമാണ്. കർഷണത്തിൽനിന്നു കൃഷ്ണനാണ്. രമ്യതയിൽനിന്നു രാമനാണ്. സന്ന്യാസിമാർക്ക് ചള്ളുവിലയാണ്. ഒടുവിൽപ്പറഞ്ഞ വർഗത്തെ കൗടില്യൻ വിധിച്ചവിധം ചെയ്യണം. ചാരവൃത്തിക്കു വിടുക. ചാരവൃത്തിക്ക് ചുട്ടു ചാരമാക്കൽ എന്നും അർഥമുണ്ടത്രെ. തമ്മിൽ ഭേദം അതാണ്.

ഇവിടെ വന്ന് നമ്മെ ചെണ്ട കൊട്ടിച്ചവന്റെയൊക്കെ നാം സ്വാംശീകരിച്ചിട്ടുണ്ടത്രെ. എന്നിട്ട് പരോശായിട്ടാണത്രെ അവനെ വിട്ടത്. അതാത്രെ നമ്മുടെ മഹിമ!

ഇത്രയും അശ്ലീലമായി ചിന്തിച്ച് അത് വിശ്വസിക്കുന്ന ഒരു ജനത ലോകാവസാനം നശിക്കും. അടുത്തുണ്ടാവും മറുനാടൻ പത്രങ്ങളിൽ പരസ്യം.

ഒന്നും നിരീക്കരുത്, മഹാഭാരത പരിഭാഷ വല്ല ഇന്ത്യൻ ഭാഷകളിലും കിട്ടാനുണ്ടോ?

ഗദ്യായാലും മതി.

ബുക്ക്ഷോപ്പിലെ ബാക്കി ടൈറ്റിലുകൾ രാമൻ നമ്പൂരി ഗതിവേഗത്തിൽ വായിച്ചു. ഫാസ്റ്റ് റീഡിങ് അമേരിക്കയിൽ നിന്ന് ഒരു നമ്പൂരി എഴുതിയിരുന്നതോർത്തു.

ച്ചാൽ രാമഫൻ നോൻ ഫാസ്റ്റ് റീഡിങ് വശാക്കി. ജോൺ ചോസറുടെ കാന്റർബറി ടെയ്ൽസ് 47 മിനിട്ടുകൊണ്ടു വായിച്ചു. പക്ഷേ സ്വയം നേരമ്പോക്ക് തരായില്ല. മറ്റത്, ചോസറുടെ ഒരു കഥ തീരുന്നതിനു മുമ്പ് മൂന്നു തവണ കഴിയും. മനസ്സിരുത്തി വായിക്കണതന്ന്യാ മീതെ.

രാമൻ നമ്പൂരി മറുകുറി വിട്ടു.

നേരമ്പോക്കിൽ മനസ്സിരുത്തിയാലും മതി.

അതിനുശേഷം പുസ്തകം എന്നു കേട്ടാൽ അയാൾ തീപ്പെട്ടിയുരയ്ക്കുമത്രെ. അമേരിക്കയിലുണ്ടോ തീപ്പെട്ടിക്കു 'ക്ഷാമം'! തീപ്പെട്ടിയും കരുതണേ കരിമത്സ്യ നേത്ര, എന്ന് ഇവിടെയല്ലേ റിമൈൻഡർ വേണ്ടൂ?

രാമൻ നമ്പൂരി വെളുത്തേടൻ വശത്തേക്ക് രണ്ടടി നടന്നു. പെട്ടെന്ന് പിന്മാറി. അറിയപ്പെടുന്ന ഒരു സാഹിത്യകാരൻ വെളക്കത്രോന്റെ സലൂണിൽ കുതിക്കുന്നു.

നമ്പൂരി വിസ്മയിച്ചു.

ഇവനെങ്ങനെ ഇവിടെ വാസം തരായി? സാഹിത്യത്തെക്കാൾ അവന്റെ കച്ചവടക്കണ്ണാണ് മീതെ. മിടുക്കൻ!

ടോപ് സീക്രട്ട് ടെലികോം ചേമ്പറിൽപ്പോയി സാഹിത്യത്തെയും അവന്റെ മുടി വെട്ടാൻ ഗതികേടുണ്ടായ അമ്പട്ടച്ചങ്കരനെയും നമ്പൂരി ക്ലോസ് സർക്കീട്ട് ടെലിവിഷനിൽ നിരീക്ഷിച്ചു.

എപ്പിസോഡ് ഒന്ന്.

ഒരുവശം മുടി കത്രിച്ചു കഴിഞ്ഞപ്പോൾ സാഹിത്യം ചങ്കരനോട്.

എടാ ഇതും ഫ്രീയല്ലെ?

അല്ല.

പിന്നെ?

ഇരുപത്തഞ്ചു രൂപ റൊക്കം.

അയ്യോ.

സർ.

ശരി നീ കത്രിക്ക്, മറ്റവനിൽ നിന്ന് ഈടാക്കാം.

സർ.

എപ്പിസോഡ് രണ്ട്.

ഇരുപത്തഞ്ച് രൂപ എന്ന് ബില്ലിൽ നോക്കി കൈ രണ്ടും പൊക്കി സാഹിത്യം തേങ്ങുന്നു.

ഉടനെ രണ്ടു 'കക്ഷ്യകളും' ചങ്കരൻ ക്ലീൻക്ലീനാക്കുന്നു.

ഗണിതയന്ത്രത്തിന്റെ കീബോർഡിൽ വിരലമർത്തുന്നു.

നാല്പതു രൂപ!

എപ്പിസോഡ് മൂന്ന്.

നാല്പതു രൂപയാണോടാ....മോനെ! എന്നലറി സാഹിത്യം തുണി പൊക്കുന്നു.

ഗ്യാസ് മാസ്ക് ധരിച്ച ചങ്കരൻ പാതാളലോകത്തേയും ചെത്തി വെടിപ്പാക്കുന്നു.

വിരലുകൾ കീബോർഡിൽ.

നൂറു രൂപ!

വിളഞ്ഞ ഒരു നെൽക്കതിർ ചായുന്നപോലെ സാഹിത്യം ഫോക്കസിൽ നിന്നു പോകുന്നു.

രാമൻ നമ്പൂരി ചിരിച്ചു.

സി.ഐ.എ. ഒഴികെ രാജ്യത്തെ സമസ്ത ഇന്റലിജൻസ് ഏജൻസികളുടെയും ടെലിസ്ക്രീനിൽ അദ്ദേഹം പ്രത്യക്ഷപ്പെടുന്നു.

കൺട്രി വൈഡ്, അലർട്ട്, ഡീപ്പ് റെഡ്.

(ച്ചാൽ, സൂക്ഷിക്കണം.)

ഏതോ പത്രത്തിന്റെ മുൻപേജിലെ കൈയെഴുത്തു വാചകമുദ്ധരിച്ച് സർക്കാർ ടെലിവിഷനിൽ മുന്നറിയിപ്പ് വരുന്നു.

ദി കൺട്രി ഈസ് ഇൻ പെറിൽ ഡിഫൻഡ്.

ഇറ്റ് വിത്ത് ഓൾ യുവർമൈറ്റ്.

(രാജ്യത്തിന്റെ കാര്യം കഷ്ടാണ്. രാജാവിനെ ഒരരുക്കാക്കണം.)

ഒൻപത്

## ഹൈജാക്ക്

തൃശൂർ ജില്ല, തലപ്പിള്ളി താലൂക്ക്, കണിയാക്കോട് അംശം, ദേശം കരുവാൻ, കൊല്ലൻ, പെരുങ്കൊല്ലൻ, കൊല്ലിനും കൊലയ്ക്കും കൈയാളായവൻ, കിഷൻ ഊട്ടി മിനുക്കിയ പിച്ചാങ്കത്തിയുടെ മൂർച്ചയിൽ ഇസ്തരിയിട്ട കാലുറയും ബുഷ് ഷർട്ടും തിരുമേനിയിൽ വലിച്ചു കയറ്റി രാമൻനമ്പൂരി റെസപ്ഷനിൽച്ചെന്നു. ഡ്യൂട്ടിയിലുണ്ടായിരുന്ന വേറൊരാറു പേർ അത്രയും വടികൾ പോൽ വാണം കൊളുത്താൻ നിന്നു. കൈയിലൊരു ചെക്കും പെട്ടിയും പിടിച്ച് വേറൊരാൾ അല്പമകലെ മാറി നിന്നു. ഹോട്ടലിൽ വച്ചുണ്ട്, താമസിച്ച്, വെള്ളച്ചോറുണ്ട് പോകാൻ നില്ക്കുന്ന കക്ഷിയാണെന്നു തോന്നി.

നമ്പൂരി ഡെസ്കിൽ ചോദിച്ചു.

എപ്ളാഡോ ഡെക്കാൻ പീഠഭൂമിയിലേക്ക് അടുത്ത വിമാനം?

സാറ് എയർ ഫോഴ്സ് വിമാനത്തിലല്ലേ....

ചോദ്യത്തിന് മറുചോദ്യം വേണ്ട. മറുപടി മതി.

വിമാനം അവന്റെ ഹയർ പർച്ചേസ് ടാക്സി നമ്പ്ര ഡി.സി.പി. 5763-ാം നമ്പ്ര ലാന്റ് മാഷാണെന്ന മട്ടിൽ ഒരു വിദ്വാൻ പറഞ്ഞു.

പത്തു മിനിറ്റിനകം 1C009 പുറപ്പെടുന്നുണ്ട് സർ.

കരവഴിയോ മേഘം വഴിയോ?

വായുമാർഗത്തിൽ.

നോനും വരുണൂന്ന് സിഗ്നൽ കൊടുക്ക്. അതുവരെ എൻജിനും വിറപ്പിച്ച് നിർത്താൻ പറ.

സർ.

മോന്റെ ബില്ല് മറ്റേ ഫണ്ടിൽ നിന്ന്. നാണൂനോടു പറ.

അങ്ങനെ പറയാനേല്പിച്ച വിദ്വാൻ തന്നെ അത്ഭുതത്തോടെ നോക്കുന്നതു കണ്ടപ്പോൾ രാമൻ നമ്പൂരി പറഞ്ഞു:

അതല്ല, നിങ്ങൾ പിരിവെടുത്ത് അടയ്ക്കുകയാണെങ്കിൽ അതും സന്തോഷാണ്. നോനെ പരിചരിച്ച ആ തോമാസിന് ഒരെട്ടണ നാണ്യം കൊടുക്കാൻ പറ. കൈക്കൂലിയായിട്ടു മതി.

സർ,

വെള്ളച്ചോറുണ്ട് ചെക്കും പെട്ടിയിൽ കൈയിൽപ്പിടിച്ചു നില്ക്കുന്ന വിദ്വാനെ നോക്കി നമ്പൂരി ചോദിച്ചു:

ഈ വിദ്വാനെന്താ ഒരു ത്രിശങ്കുഭാവം?

വിദ്വാൻ വിനോദസഞ്ചാരി പറഞ്ഞു:

ഇവർ എന്റെ ചെക്ക് സ്വീകരിക്കുന്നില്ല, സർ.

ഡെസ്ക് പറഞ്ഞു:

ചെക്ക് ഞങ്ങൾ സ്വീകരിക്കാറില്ല, സർ.

ബിംബിസാരന് നാണയത്തിലാ കണ്ണ്?

യെസ്, സർ. നമ്പൂരി മറ്റവനോടു ചോദിച്ചു:

തനിക്ക് വണ്ടിയുണ്ടോ? കാള, പോത്ത്, മൂരി, കോവർ കഴുത, ഒട്ടകം, പെട്രോൾ എന്നിവയിൽ ഏതെങ്കിലും ഒന്ന് ചക്രമുരുട്ടാൻ സഹായിക്കുന്ന തായിട്ട്?

ഇല്ല, സർ.

എന്നാൽ വണ്ടിച്ചെക്കാവില്ല.

അല്ല, സർ.

തറവാട്ടിൽ സ്ഥാവരസ്വത്തുണ്ടോ?

ഉണ്ട്.

സർവേ നമ്പ്ര തോന്ന്വോ?

മറക്കാതിരിക്കാൻ ശ്ലോകത്തിലാക്കിയിട്ടുണ്ട്.

നമ്പൂരി ഡെസ്കിൽ പറഞ്ഞു:

അക്സെപ്റ്റ് എ പേഴ്സണൽ ചെക്ക് ഫ്രം ഹിം.

(അവന്റെ ഭൂമി പണയമെഴുതി വാങ്ങ്.)

സർ.

വിനോദസഞ്ചാരി കുനിഞ്ഞ് നന്ദി രേഖപ്പെടുത്തി.

രാമൻ നമ്പൂരി അവനെ ഭർത്സിച്ചു.

ബാങ്കില് പണം വേണംന്ന് മോഹണ്ട്. തരാവ്ണില്ല. അതു തീർക്കാൻ ചെക്കുബുക്കും വീശി ഊരു ചുറ്റുകയാണല്ലേ? ഏഭ്യ!

പഥികൻ പെട്ടി തുറന്ന് മടിശ്ശീലയഴിച്ചു.

ടൂറിസം ജനറൽ മാനേജർ ഓടിച്ചുവന്ന കാറ് പോർച്ചിൽ നിന്നു. നമ്പൂരി പിൻസീറ്റിൽ കയറി. തെങ്ങും കവുങ്ങും മാവും ഏത്തവാഴയും നിറഞ്ഞു നിന്ന ഹോട്ടലിന്റെ വളപ്പു കഴിഞ്ഞ്, വിമാനത്താവളത്തിലേക്കുള്ള മാർഗം കൂടിയായപ്പോൾ അവിടന്ന് ഓർത്തു.

പോയാണ്ട് തൊട്ട് മൂവാണ്ടുകൂടി മോട്ടോർ കാറിന്റെ ജന്മശതാബ്ദി യാണ്. ഒരൊറ്റ പത്രമുതലാളിക്കോ അവന്റെ എഡിറ്ററിനോ തോന്നിയോ, എന്നാലൊരു സചിത്ര ഫീച്ചറാവാമെന്ന്? മോട്ടോർകാർ കയറി മരിച്ചാലോ എന്നു ഭയന്നാവും.

കാറവൻ വന്നകാലത്ത് നമ്പൂരി പറയുമായിരുന്ന രണ്ടു ഫലിതം രാമൻ നിർമിച്ചു.

ഇവൻ എങ്ങിനെയുണ്ടെന്നറിയാൻ നമ്പൂരി നിരത്തിൽ കയറി. ചെമ്മണ്ണു പാറ്റി സഞ്ചരിക്കുന്ന ഒരു പന്തൽപോലത്തെ വാഹനം വന്ന് അദ്ദേഹത്തെ തട്ടിയിട്ടു.

കുറച്ചു ദൂരം ചെന്ന്, ഡ്രൈവൻ തല പുറത്തിട്ടു ചോദിച്ചു:

ഒന്നും പറ്റിയില്ലല്ലോ? എഴുന്നേല്ക്കൂ.

നമ്പൂരി: എന്താ തിരിച്ചുവരാൻ ഭാവണ്ടോ?

രണ്ട്:

നിരത്തിൽക്കിടക്കുന്ന നമ്പൂരിക്കരികിൽ ഒരു പോലീസുകാരൻ വന്നു ചോദിച്ചു:

എന്താണാവോ, പോയ കാറിന്റെ നമ്പ്ര?

നമ്പൂരി: ഓർമല്ല. വേറെ രണ്ട് നമ്പ്രകൂടി നോന്റെ മുതുകത്ത് സവാരി ചെയ്ത് പൂവ്വണ്ടായി.

രാമൻ നമ്പൂരി ഡ്രൈവറോടു ചോദിച്ചു:
എന്താ തന്റെ പേര്?

കരംചന്ദ്, സർ.

എന്തോണ്ടാ തന്റെ നാക്കുവടി. പ്ലാസ്റ്റിക്കോണ്ടോ പച്ചീർക്കില കൊണ്ടോ?

സർ?

കർമചന്ദ്രൻ, അല്ലേ?

സർ.

എന്തേ മോഹൻദാസ് എന്നുകൂടി ചേർക്കാഞ്ഞത്?

അപ്പനമ്മമാർക്ക് വിവരം വേണ്ടേ, സർ?

അവറ്റ വിവരസ്ഥരായിരുന്നെങ്കിൽ, മറ്റോനു പകരം താൻ ചത്തേനെ, അല്ലേ?

സർ.

എന്നാൽ കർമം കുറുകിക്കൊണ്ടിരിക്കുന്ന താൻ ഈ കാറ് ഒരു മുച്ചക്ര വാഹനമെന്നുവെച്ചാൽ ആട്ടോറിക്ഷയാക്കി ജർജരശബ്ദം ജനിപ്പിച്ച് ഓടിക്ക്, ഭയക്കട്ടെ ജനം.

ഡ്രൈവൻ അങ്ങനെ ചെയ്തു. എന്നാലും വീണാൽ വീണേടംകൊണ്ട് ഉരുളാതിരിക്കാൻ നമ്പൂരി ഒരു വിദ്യ പ്രയോഗിച്ചു. ഡ്രൈവനു പിന്നിൽ വണ്ടി വിലങ്ങെ നീളുന്ന കമ്പിയിൽ മുന്നോട്ടാഞ്ഞിരുന്ന് അമർത്തിപ്പിടിച്ചു.

വിമാനത്താവളത്തിലെ ടെക്നിക്കൽ ഏരിയയ്ക്കു നടുക്ക് ഓട്ടോ നിന്നു. രാമൻ നമ്പൂരി ഡ്രൈവറോടു പറഞ്ഞു.

കുരായണ!

സർ?

പാലത്ത് എത്തീല്ലേ. പാലം കടന്നില്ലേ. അതിനു മന്ത്രം കുരായണാന്നല്ലേ?

ഇൻസൾട്ട് സഹിക്കാഞ്ഞ് ഡ്രൈവൻ ഓട്ടോറിക്ഷയ്ക്ക് തീയിട്ടു.

വിമാനത്തിൽ നിന്നു നീക്കിയിരുന്ന കോണി, രണ്ടാമതും പക്ഷിയിൽ ഘടിപ്പിച്ചു. ടർമക്കിൽ ഒരു സൂര്യനമസ്കാരം കഴിച്ച് രാമൻ നമ്പൂരി കോണി കയറി. അകത്ത് ഭവ്യതയോടെ നിന്ന 'ക്രൂ' മേസ്ത്രന്മാരെ അവഗണിച്ച്, സീറ്റുകൾക്കിടയിൽ കൈകൂപ്പിനിന്ന ഹോസ്റ്റസ്സവളെ മാത്രം അംഗീകരിക്കുന്നതായി നടിച്ചു.

അവൾ ചോദിച്ചു:

വിച്ച് സെക്ഷൻ സർ, സ്മോക്കിങ് ഓർ നോൺ സ്മോക്കിങ്?

(മുറുക്കോ സംഭാരമോ?)

രാമൻ നമ്പൂരി പറഞ്ഞു:

പുകച്ച് പുറത്തു ചാടിക്കാൻ നോക്കണ്ട. മുറുക്കണോരടെ കൂടെ മതി.

നമ്പൂരി ഒരു നല്ല വിൻഡോ സീറ്റ് നോക്കിയിരുന്നു. അകത്ത് നടക്കണതറിയാം. പുറത്തും ഒരു നോട്ടമാവാം.

വാതിലടച്ച്, കോണി വെട്ടിപ്പൊളിച്ച് വിറകാക്കി വിറ്റശേഷം ഒരു വിദ്വാൻ ഒരു പ്ലാസ്റ്റിക് ഫണൽ മൂക്കിൽ വച്ച് ഒരു നീളം പോളിത്തിൻ ട്യൂബ് നീട്ടി, പാസഞ്ചർമാർക്കെതിരെ ഒരർധ വൃത്തത്തിൽ വിസ്തരിച്ച് മുദ്ര കാണിച്ച്, മൈക്രോഫോൺവഴി പറഞ്ഞു.

വിമാനത്തിനകത്ത് ബ്ലഡ് പ്രഷറാണ്. ഏതു നിമിഷവും അതു കുറയാം. കാസരോഗം പടർന്നു പിടിക്കാം. പരിഭ്രമിക്കേണ്ട. ഉടനേ നിങ്ങളുടെ തലയ്ക്കു മുകളിൽനിന്ന് ഇപ്പോൾ കാണിച്ചപോലൊന്ന് ഇറങ്ങിവരും. ഇവിടെ കാണിച്ച മുദ്രാനുസാരമായി അവനെ പ്രയോഗിക്ക. അപ്പടി പ്രാണവായുവാണ്. ആന്ത്രവായു നിശ്ശം.

മനുഷ്യശേഷിക്ക് പുകൾപെറ്റതാണല്ലോ ആര്യാവർത്തം. ഒരു ലക്ഷം ജോലിയില്ലാത്തവർ വിമാനത്തിന്റെ മൂട്ടിൽ ഒരുന്തു കൊടുത്തപ്പോൾ അവൻ മുപ്പതിനായിരം അടി മീതെ ആകാശത്തിൽ തെറിച്ചുവീണു. ലെവലായി. പരസഹായം കൂടാതെ പറക്കാം എന്നായി.

പ്രാതലിന്റെ ചട്ടിയും കലവുമായി ആകാശത്തെ ആത്തുക്കാരികളായ ഹോസ്റ്റസ്സുമാർ അവർക്കിടയിൽ നടന്ന് യാത്രക്കാരെ ചോദ്യം ചെയ്തു തുടങ്ങി.

വെജ്, നോൺ വെജ്?

(ആടോ മാടോ? മധുര കാണാത്തവർ ഒറ്റയടിക്ക് കൈ പൊക്കിയാൽ അവറ്റയുടെ എണ്ണം കഴിച്ച് ബാക്കി വഴിപോക്കർക്ക് അജത്തെ വിളമ്പാം.)

വീട്ടിൽ അസസ്യം തരാവാത്തോരൊക്കെ അതിനു കല്പിച്ചു. തരാവണോര് രണ്ടിനും കെഞ്ചി.

രാമൻ നമ്പൂരി സദ്യ നിരീക്ഷിച്ചു. സദ്യ കഴിഞ്ഞ് പുറത്തു കൊടുക്കുന്ന വർക്കെന്നപോലെ എലയടക്കമാണ് വിളമ്പ്. ഒരു ട്രേയിൽ വെള്ളിപോലത്തെ ഒരു വർണക്കടലാസ്സുകൊണ്ട് ഭദ്രമായി മൂടിയതാണ് മരം. അത് നീക്കാൻ സാധിച്ചാൽ. അടിയിൽ മീൻ കാണാം. കോഴിക്കാൽ കാണാം. രസഗുള കാണാം. ഉപ്പു കാണാം. കുരുമുളകു കാണാം. ചായ കാണാം. കാപ്പി കാണാം. കർപ്പൂരം മാത്രമില്ല.

ആ സലാൽപ്പാടെ നഷ്ടം നിരീക്കാനില്ല.

സദ്യ കഴിഞ്ഞപ്പോൾ ഒരുത്തി മൈക്കിലൂടെ പ്രസംഗിച്ചു:

ടക് ടക്. ടെസ്റ്റിങ്, ഹ്രം, ഹൂം. നാമിപ്പോൾ പറക്കുന്നത് മുപ്പത്തേഴാ യിരം അടി ഉയരത്തിലാണ്. അറുപത്തിമൂന്നു കൂടിയായാൽ ഒരു ലക്ഷമായി. ഇപ്പോൾ അത്രദൂരം പോകുന്നില്ലെങ്കിലും അതായിരിക്കട്ടെ നമ്മുടെ ലക്ഷ്യം. പറക്കുന്നത്രയും ദൂരം താഴെ പോയാൽ നർമദാ നദിയിലിറങ്ങാം. മദ്ധ്യ പ്രദേശ്, രാജസ്ഥാൻ, ഗുജറാത്ത് മുതൽ സ്റ്റേറ്റുകളും നദിയുമായി നടക്കുന്ന ജലത്തർക്കം പരിഹരിക്കാം. അതിനൊന്നും നാം ഭാവമില്ല. പരിഭവിച്ചിട്ട് കാര്യല്ല. മുപ്പത്തേഴായിരം അടി ഉയരത്തിൽ വായുവിൽ നിരാലംബമായി തുഴഞ്ഞുപോകാൻ സാധിക്കുന്നതുതന്നെ ഒരു മഹാഭാഗ്യമായി കരുതിയാൽ മതി. യുക്തിവാദികളെ ഞാൻ നിശിതമായി ഖണ്ഡിക്കുന്നു. ഈശ്വരനുണ്ട്. മറ്റേ ഈച്ചരൻ ചാവണവരെ ആലത്തുർക്കാരൻ വെള്ളയായിരുന്നു.

മേത്തയാണ് നമ്മുടെ കമാണ്ടർ. മേത്തരല്ല. മതം മാറാൻ നോക്കി. തരായില്ല. പുറത്തെ ചൂട് സഹിക്കില്ല. ഇതിനകത്താ സുഖം. ധന്യബാദ്.

നമ്പൂരി പെൺകുട്ടിയെ വിളിച്ചു:

മറ്റോളേ, ബടെ വാ.

വിളിച്ചോ, സർ?

ക്ഷണിച്ചതാണ്, നിന്നെച്ചൊല്ലി ഒരു വിളി തോന്നാൻ മാത്രം നാമെന്താ ഉണ്ടിരിക്കുന്ന ഒരു ശൂദ്രൻ നായരാ?

സോറി, സർ.

എന്താ പേര്?

പിങ്കി.

എത്രകാലായി പറക്കാൻ തൊടങ്ങീട്ട്?

പത്തു വർഷം.

രസാണല്ലേ?

മടുത്തു, സർ.

ഗ്രൗണ്ടങ്ങ് ആവണമെന്നുണ്ടോ?

വല്ലവനുമുണ്ടോ, സർ?

പാലപ്പുറത്ത് ഒരുത്തനുണ്ട്. ആലോചിക്കട്ടെ?

അയാൾക്ക് ജ്വാലി?

പടിക്കൽ പത്തുപറയ്ക്ക് കൃഷി, നാലു പശു, പാൽക്കച്ചവടം, സ്വസ്ഥം, ഏകതടി, പേര് പരമീശരൻ, ഡ്രായനിട്ട നായര്.

ആലോചിക്കാമോ, സർ?

നേരാക്കാം. ഈശ്വരവിശ്വാസമുണ്ട് എന്നല്ലേ നിയ്യ് പ്രസംഗിച്ചത്?

വിശ്വാസമുണ്ട്, സർ.

എന്നാൽ പാലപ്പുറത്തുകാരനെ തരാവണവരെ നിത്യവും രാത്രി ആകാശം നോക്കി നക്ഷത്രമെണ്ണ്.

താങ്ക് യു, സർ.

വേറൊന്ന്.

ധന്യബാദെന്ന് നിയ്യ് പറഞ്ഞുലോ; ദോഷല്ല. പക്ഷേ, പ്രയോഗം തെറ്റാണ്, ധന്യബാദല്ല, വാദാണ്. അതന്നെ തെറ്റാണ്. സന്തോഷായി എന്നതിന് ധന്യവാദം എന്ന മൊഴിമാറ്റം. ഒരു വാദത്തിനു വേണ്ടി നിൽക്കയാണെങ്കിൽ തന്നെ, ഗോസായിക്കേ വയ്ക്കു. അവന് ഭാഷയില്ലല്ലോ.

സർ.

പറ, വാദ്.

ബാദ്.

ധന്യവാദ്.

ഫരീദാബാദ്.

അസ്സലായ്, പൊയ്ക്കോ.

താഴെ ഇറങ്ങണമെന്ന വിചാരമില്ലാതെ, ഞാണിന്മേൽക്കയറി കളിക്കുന്ന സ്ഥാനി യാത്രക്കാർ പരസ്പരം മിണ്ടാട്ടമില്ലാതെ ഇരുന്നു. പരസ്പരം പരിചയപ്പെടുത്താൻ ഒരു ഇംകരിയസ്സിനെ കൊണ്ടരണോ?

മിണ്ടാപ്രാണികളെ അവയുടെ മൗനത്തിനു വിട്ട് നമ്പൂരി തലയ്ക്കു മുകളിൽ നോക്കി. അവിടതാ മൃതസഞ്ജീവിനി മന്ത്രം.

ലൈഫ് വെസ്റ്റ് ഈസ് അണ്ടർ യുവർ സീറ്റ്.

(നെന്റെ ചന്തിക്കു താഴെയാണ് ജീവൻരക്ഷാക്കുപ്പായം. പതക്കം പിന്നീട് തരാക്കാം. നെന്റെ മോന്തയ്ക്കു മീതെ വിമാനത്തിന്റെ ഒത്ത മുകളിലാണ് ഭഗവാൻ. ഏഭ്യായതുഭ്യം നമഃ)

അങ്ങനെ തിരുപ്പറക്കെ തീവണ്ടിയാത്രക്കാരെന്നു തോന്നിച്ച രണ്ടുപേർ കമാണ്ടാന്റെ മുറിക്കകത്തു കയറി വാതിലടച്ച് കുറ്റിയിട്ടു. ഇപ്ളാ അവറ്റിന്റെ ഏപ്പക്കുറ്റിക്ക് രണ്ടു പൂശാൻ പറ്റിയ സമയം, നമ്പൂരി നിരീച്ചു. വരട്ടെ, വഴിയുണ്ടാക്കാം.

വിമാനത്തിനകത്തെ മിണ്ടാപ്രാണികൾക്ക് ശബ്ദം വച്ചു. അവറ്റ കരയാനും ഒച്ചയിടാനും തുടങ്ങി. ഹൈജാക്കേഴ്സ്. ഹൈജാക്കേഴ്സ്...

നമ്പൂരി പറഞ്ഞു:

ഹൈജാക്കല്ല, വുഡ്ജാക്ക്. ജാക്ക് ഫ്രൂട്ട്. തേൻ വരിക്ക, ചക്ക പ്രഥമൻ കഴിച്ചിട്ടുണ്ടോ? കൊട്ട നാളികേരം പൂണ്ട് നെയ്യിൽ വറുത്തു കൊട്ടിയ ഗന്ധം

സഹിക്കില്ല. ആട്ടെ സകല ചെട്ടിം ചകിണീം ആദിമൗനത്തിലേക്ക് തിരിച്ചു പോ. ശബ്ദം കേട്ടാൽ ഹിംസിക്കും നോൻ.

ഒരു പരേഡുകമാണ്ടറുടെ അലർച്ചയുടെ പവറുണ്ടായിരുന്നു രാമൻ നമ്പൂരിയുടെ കല്പനയ്ക്ക്. എന്നാലദ്ദേഹം ഒരു ബ്രഗേഡിയറായിരിക്കണ മെന്നു കരുതി ഒരു ഫുൾ സ്റ്റോപ്പ് കേണൽ മറ്റു യാത്രക്കാരോട് മൗനവ്രത മിരിക്കാൻ ആംഗ്യം കാണിച്ചു.

മൈക്രോഫോണിലേക്ക് ഓടിവന്ന പിങ്കിയെ നമ്പൂരി വിളിച്ചു. അവൾ സംശയിച്ചപ്പോൾ ഒരു പരമരഹസ്യത്തിന്റെ ഒളിസേവയുടെ മുദ്ര കാണിച്ചു. പിന്നെ പിങ്കി പരിഭ്രമിച്ചില്ല.

എന്താ പിങ്കി നേരമ്പോക്ക്? പതുക്കെ പറ:

വിമാനം ഹൈജാക്ക്ഡ്.

ആരാ?

അജ്ഞാത നാമാക്കൾ.

എന്താ വേണ്ടത്രെ?

ഊമകളാണെന്നു തോന്നുന്നു. രണ്ടുപേരും ഒരേ വിരൽ മാത്രം പൊക്കുന്നു. ഓരോ ലക്ഷം വേണമെന്നാവും.

നിന്റേലുണ്ടോ രണ്ടു ലക്ഷം?

ഇല്ല,

കൺട്രോൾ ടവറിലേക്ക് സന്ദേശം പോയിട്ടുണ്ടാവും.

ഉവ്വ്.

എന്നാൽ കമാണ്ടറോട് പറ അതു റദ്ദാക്കാൻ. നോൻ പറഞ്ഞുന്ന് പറ.

സർ....

ഇത് നോൻ കൈകാര്യം ചെയ്തോളാംന്ന് കൺട്രോൾ ടവറിനോടും പറ. മറുടവറ്റിയണ്ട.

ശരി, സർ.

എന്നിട്ട് ലക്ഷാധിപതികളോട് നോനെ വന്നു കാണാൻ പറ.

ശരി, സർ.

ടവറിൽനിന്ന് ജില്ലാതലസ്ഥാനത്തേക്കാണ് സന്ദേശം പോവുക. കലക്റ്റർ, പൊലീസ് സൂപ്രണ്ട്. റിസർവ് പൊലീസ്, മഫ്ടിയിൽ ജനം, ആന, തേര്, കുതിര മുതലായവ പീഠഭൂമിയിലെ താവളത്തിലേക്കു പുറപ്പെട്ടിട്ടു ണ്ടാവും. ഇന്ദ്രപ്രസ്ഥത്തു നിന്ന് ഒരു വിമാനം നിറയെ മുടിനീട്ടിവളർത്തിയ കമാണ്ടോകൾ വന്നിറങ്ങാനും വൈകില്ല. ഇവറ്റ മുടിവെട്ടിക്കാത്തതെന്തെന്ന് അന്വേഷിക്കണം. ക്ഷുരകനെ ചെണ്ടകൊട്ടിക്കാനാണെങ്കിൽ അത് നിരോധി ക്കണം അവറ്റയുടെ കുടുംബം ദരിദ്രരേഖയ്ക്കു താഴെ പോകരുത്.

അതിനിടെ, കൺട്രോൾ ടവറും പൈലറ്റും തമ്മിൽ പാലക്കാടൻ സമ്പ്രദായത്തിൽ സംവാദം തുടങ്ങും. ആർക്കും മനസ്സിലാവാതിരിക്കാനും സമയം കളയാനും.

തോക്കാണവേ നെറ്റീല്. നെലത്തെറങ്ങാൻ സമ്മതം തരാണോവേ.

തരില്ലാവേ.

എന്നാ പെട്രോള് തരോവേ?

തരില്ലാവേ.

ഞങ്ങള് ചാകോവേ.

ചാകവേ.

വരണ്ട തൊണ്ടയ്ക്ക് പച്ചവെള്ളം തരാവേ.

തരില്ലാവേ.

ഹൈജാക്കന്മാർ തോക്കും ചൂണ്ടിവന്നപ്പോൾ വിൻഡോ സീറ്റിലിരുന്ന് വാതില്പുറക്കാഴ്ച കാണുകയായിരുന്ന രാമൻ നമ്പൂരി, അവറ്റയെ നോക്കാതെ പെരുങ്കൊല്ലന്മാരോട് പറഞ്ഞു:

ഇരിക്കടാ അവിടെ.

അവറ്റ ഓരോ വിരൽ പൊക്കി.

നൂറിതറുപ്യല്ലേ? തരാം, വഴിക്കന്നെ തരാക്കാം.

ഒരാൾ തോക്കു ചലിപ്പിച്ച് ഒരു ലക്ഷം വീതമെന്നു പറഞ്ഞപ്പോൾ നമ്പൂരി പറഞ്ഞു.

എന്തിനേ ലക്ഷത്തിൽ നിർത്തേ? ഓരോ കോടി ചോദിക്ക്. ഓലത്തോക്കിന് നൂറു റുപ്പിക തന്നെ ധാരാളായി. പെശകണ്ടു.

അദ്ദേഹം പിങ്കിയെ വിളിച്ചു പറഞ്ഞു.

ദാ ആ കാണുന്ന ദില്ലിമദിരാശി ഹൈവേയിലിറങ്ങി വിമാനം അസാരം ദൂരം ബസ്സായി ഓടിക്കാൻ മേത്തനോട് പറ. വേഗം അറുപതു മൈലിസായാൽ ജാക്കന്മാർ വഴിക്കിറങ്ങും. എവിടെ ചോദിച്ചാലും നൂറു റുപ്പിക കിട്ടും. ആ കള്ള വാതിലിന്റെ ബോൾട്ട് തുറന്നു പിടിക്ക്.

ഇതിനുമുമ്പ് തരാവാത്തതുകൊണ്ട് ഹൈവേ സ്പർശിച്ച വിമാനത്തിന്റെ ടയർ ഒരാദ്യരാത്രിയുടെ ഇക്കിളികൊണ്ടു. വേഗം അറുപതായപ്പോൾ നമ്പൂരി പിങ്കിയോട് വാതിൽ തുറക്കാൻ പറഞ്ഞു.

ഹൈജാക്കന്മാരോട് കല്പിച്ചു.

പണം ക്ഷണം തരാവണച്ചാൽ വേഗം ചാടിക്കോ.

ചാടുന്നതിനുമുമ്പ് ഹൈജാക്കന്മാർ പറഞ്ഞു:

ഇവിടുന്ന് അടിയങ്ങളെ രക്ഷിച്ചു. പൊലീസിൽ ഏല്പിക്കുമോ എന്നായിരുന്നു പേടി.

പത്ത്

## ധനതത്ത്വശാസ്ത്രം

ചുറ്റളവും ദീർഘചതുരവും കാര്യമാക്കാനില്ല. മൊട്ടുസൂചി മുതൽ കട്ടൻകാപ്പിവരെ പയ്യൻ രാജാവിന്റെ സ്വകാര്യ മന്ത്രാലയത്തിൽ അകംപുറം വെളുത്തിട്ടാണ്. ആറുകാലൻ മേശ, കസേരകൾ, ചുവര്, ചുവരലമാര, കുട്ടിച്ചുവറായ ഘടികാരം, കോർഡ്ലസ്സ് ടെലിഫോൺ, വേഡ് പ്രോസസ്സർ, കമ്പ്യൂട്ടർ, ടെലിവിഷൻ സെറ്റ്, വീഡിയോ റെക്കോർഡർ, ഫയൽ ട്രോളി എന്നുവേണ്ട ഇടയ്ക്ക് രാജാവിന്റെ മുഖമൊന്ന് കറുക്കുന്നതു കൂടി വെളുക്കെ ചിരിച്ചാണ്.

രാമൻ നമ്പൂരി രാജാവിനെതിരെ ഒരു കസേരയിൽ ഇരുന്നു. വെളുത്ത മഷിയിട്ട് ഒരു ഫയൽ നോക്കിയിരുന്ന രാജാവ്, മഷി തലയിൽ തുടച്ച്, ഫയൽ മാറ്റിവച്ച് പറഞ്ഞു:

കുറച്ചു ദിവസമായല്ലോ തിരുമേനിയെ കണ്ടിട്ട്?

രാമൻ നമ്പൂരി പറഞ്ഞു:

ആന്ധ്രയ്ക്ക് പോയി രാമരായനെ കണ്ടു. ജനം തന്റെ തൊപ്പിക്കാരെ ഭരിക്കാൻ സമ്മതിക്കാത്ത പ്രവിശ്യകളിലെ മുഖ്യമന്ത്രിമാർക്കും തന്നിൽ ഒരു നോട്ടം വേണമെന്ന് രായൻ വഴി അവരെ തെര്യപ്പെടുത്തിയിട്ടുണ്ട്.

നന്നായി.

പിന്നെ തന്നെവരെ വന്നു കാണാതിരിക്കാൻ ഭരണഘടനയ്ക്ക് നാം സ്വാതന്ത്ര്യവും കൊടുത്തിട്ടുണ്ട്.

കേട്ടിട്ടുണ്ട്.

ഇതിനർഥം തന്റെ മന്ത്രാലയത്തിന്റെ വരാന്തവരെ സെക്യൂരിറ്റി നാം പൂർവാധികം ഭംഗിയായി ഊർജിതപ്പെടുത്തിയിട്ടില്ല, എന്നല്ല. ഒരു ചതുരംഗ പ്പലകയിലെ കള്ളിയിലെന്നോണം സൂക്ഷിച്ച് കാൽവച്ചേ അവർക്കുമിനി ഇവിടെ കടന്നു വരാനാവു. താനടക്കം നോനൊഴിച്ച്.

എന്റെ ദേഹരക്ഷയ്ക്ക് തിരുമേനി ചെയ്യുന്ന പിഴിഞ്ഞു പാർച്ചയിൽ നാം കൃതജ്ഞനാണ്, കൃതഹസ്തനാണ്. കൃത്യാവ് നീട്ടാൻ മനോരാജ്യമുള്ള വനാണ്.

എന്നിട്ടാണോ കഴിഞ്ഞ തവണ നോൻ ഇവിടന്നു പോയതും വിദേശം കൈകാര്യം മണിസാമിയെക്കൊണ്ട് താൻ താക്കോൽ വെപ്പിച്ചതും?

വിദേശത്ത് എവിടെങ്കിലും മതി കൈകാര്യം എന്ന് മണിസാമി പറഞ്ഞ തായി നമ്മുടെ പേഴ്സണൽ സ്റ്റാഫിലെ വിദേശി പറഞ്ഞു. എന്നാൽ

താക്കോൽ വച്ചുപോകാൻ മറക്കരുത്. ഇവിടെ വിദേശമന്ത്രകാര്യാലയം സമയത്തിനു തുറന്നില്ലെങ്കിൽ ലോകം നടക്കില്ല എന്നേ പറഞ്ഞുള്ളു, അതിനെച്ചൊല്ലി മണിസാമി രാജിനാമം ചെയ്യുമെന്ന് ഓർത്തില്ല.

തനിക്കെന്താ ഫോറിൻ ചാത്തൻമാരോട് ഇത്ര കമ്പം?

വരും നൂറ്റാണ്ടിലെ മുന്നണിച്ചാത്തൻമാർ അവരായിരിക്കുമെന്നതു കൊണ്ട്.

തന്നെ തെറ്റിദ്ധരിപ്പിക്കാൻ താൻ ശട്ടംകെട്ടിയിരിക്കുന്ന ആ വിദേശിയാരാ?

ഒരു പാണ്ടി.

അവനെ വിളിക്കൂ.

പാണ്ടി വന്നു.

എന്താ തന്റെ പേര്?

കുട്ടകുട്ട.

ഭൂതഭാവികൊച്ചുവർത്തമാനങ്ങൾ പറയും, അല്ലേ?

ഏതാണ്ട്.

എന്നാൽ എന്താ താൻ ഭാവിയിൽ കണ്ടിരിക്കണ്?

ശുഭോദർക്കമായിത്തന്നെ.

ആയിരം സൗരമണ്ഡലം, അല്ലേ?

അതേ.

മണിസാമിക്ക് ഏതെങ്കിലും വിദേശത്ത് കൈകാര്യം മതി എന്ന് തന്നോടാര് പറഞ്ഞു?

മണിസാമി തന്നെ.

രേഖയുണ്ടോ?

ശബ്ദാൽ പറഞ്ഞതാണ്.

വാക്കാൽ പ്രമാണം രേഖയാവുമോ, പാണ്ടി?

അങ്ങനെ പതിവുണ്ട്.

എന്നാൽ നുണ പറയുന്ന പതിവ് നിർത്ത്. രാജാവെ തെറ്റിദ്ധരിപ്പിക്ക ഹേതുവായി തന്നെ സേവനത്തിൽനിന്ന് പിരിച്ചു മുറുക്കി വിട്ടിരിക്കുന്നു. ഈ നിമിഷം. ഒരു കല്പന ടൈപ്പ് ചെയ്തുകൊണ്ടു വാ. രണ്ടു കോപ്പി. നോൻ ഒപ്പിടാം.

പാണ്ടിക്കാരൻ രാജാവിനോട് പറഞ്ഞു.

ഒരു സെക്രട്ടറിയുടെ മാത്രം കഷ്ടിച്ച് പദവിയുള്ള ഇന്റലിജൻസ് ചീഫ് രാമൻ നമ്പൂരി ഒരു ജോയിന്റ് സെക്രട്ടറിയായ എന്നോട് ഈവിധം പറയുന്നത് സിവിൾ സർവീസ് റൂളുകൾക്ക് നിരക്കാത്തതാകുന്നു.

റൂൾസ് നിരങ്ങിയാൽ ഈ സമ്പ്രദായമാകെ തകരും.

പാണ്ടിക്ക് നന്നെണ്ട് തെറ്റിദ്ധാരണ. സെക്രട്ടറിയല്ല നോൻ. ഒരു മന്ത്രിയാകുന്നു. മൂന്നു മുഖ്യമന്ത്രിമാരുടെ പവറുണ്ട് നോന്. അങ്ങിനെയല്ലേ രാജൂ?

സംഭവം ആവിധമാണ് വികസിക്കുന്നതെന്ന് രാജാവ് പറഞ്ഞു.

എന്നാൽ തനിക്കും നിലയനുസരിച്ച് ഒരു മൂന്നാം ലോകരാഷ്ട്രം കൈകാര്യം ചെയ്യാൻ കിട്ടണമെന്ന് പാണ്ടി പറഞ്ഞു.

രാമൻനമ്പൂരി അവസാനത്തെ വാക്കു കല്പിച്ചു.

തരാവില്ല. കല്പന ടൈപ്പ് ചെയ്യ്, താൻതന്നെ ഒപ്പിട്ട് കൈപ്പറ്റിയാൽ മതി. അതിനുശേഷം ഈ പരിസരത്തു കണ്ടാൽ ഷൂട്ട് അറ്റ് സൈറ്റ് കല്പനയാണ്. ആരും നെന്നെ വെടിവെക്കില്ലാച്ചോ. എന്നാലും സൂക്ഷിച്ചോ.

തോളിൽ കാവടിയുമായി ആണ്ടിപണ്ടാരത്തിന്റെ വേഷത്തിൽ പാണ്ടി നടന്നകന്നു.

തിജ്ജ് പാറുന്ന രാമൻനമ്പൂരിയുടെ കോപം ശമിപ്പിക്കാൻ രാജാവ് സേവ പറഞ്ഞു.

ഇന്ന് തിരുമേനി മുറുക്കിയില്ലേ?

കഴിഞ്ഞതവണ തന്നെ കാണുമ്പോൾ നാം മുറുക്കിയിരുന്നില്ലേ? സദാ മുറുക്കിക്കൊണ്ടാണ് നാം എന്നല്ലേ അതിന്റെ നൂപുരധ്വനി? പറയുന്നതിനേക്കാൾ കേമം പറയാതെ വിടുന്ന ഭാഗമല്ലേ?

അതിന് സാഹിത്യമല്ലല്ലോ ഞാൻ പഠിച്ചത്.

നേരു പറഞ്ഞൂലോ നിയ്യ്. ഭേദ്യം ചെയ്യാതെ തന്നെ ബുദ്ധചരിതമെഴുതിയ അശ്വഘോഷനാണ് നിയ്യ് എന്ന് നിയ്യന്നെ പറഞ്ഞിരുന്നെങ്കില് നോന് കോടതി കയറേണ്ടി വന്നേനെ.

രാമൻ നമ്പൂരിയെ ആറ്ലവ്വിന് തോല്പിച്ച മുഖഭാവമായി രാജാവിന്.

ഇന്റെലിജൻസ് ചീഫിന് ആ കൂസലുണ്ടായില്ല. അദ്ദേഹം പറഞ്ഞു:

കാറിന്റെ ചക്രം മാറ്റലാണ് ലോകത്തെ ഏറ്റവും വലിയ വിദ്യയെന്നു ധരിച്ചുവശായ നിന്നോടൊക്കെ എന്തു പറയാനാണ്?

ഏതാനും ഒന്നാംക്ലാസ്സ് പാഠപുസ്തകങ്ങൾ ഞാനും വായിച്ചിട്ടുണ്ട്, തിരുമേനി.

അത്ര മോശാക്കണ്ട, അല്ലേ?

അതെ.

ഓക്സ്ഫോർഡിലും വിദ്യ തരാവോന്ന് നോക്കീല്ലേ?

പിന്നെ വേണ്ടെന്നുവച്ചു.

കാറിന്റെ ചക്രത്തിന്റെ പവറില്ലാന്ന് തോന്നി, അല്ലേ?

പീപീ എന്നുപറഞ്ഞ്, വായുവിൽ സ്റ്റിയറിങ് തിരിച്ച് രാജാവ് കാറോടിച്ചു. ഒരു നാൽക്കൂട്ടപെരുവഴിയിൽ കണ്ട ചുകന്ന ട്രാഫിക് ലൈറ്റ് അവഗണിച്ച് വണ്ടിവിട്ടപ്പോൾ രാമൻനമ്പൂരി ബ്രേക്ക് ചവുട്ടി. അവിടെ ഡ്യൂട്ടിയിൽ കണ്ട ഒരു ട്രാഫിക് കോൺസ്റ്റബിളിനെ വിളിച്ചു പറഞ്ഞു:

രാജാവായാലും ട്രാഫിക് നിയമം ലംഘിക്കരുത്. ലംഘിച്ചോ അവൻ പ്രജയാവും. നെന്റെ പരുക്കൻ രണ്ടുവിരലും ചേർത്ത് ദാ, ബന്റെ ചെവി ഒന്നമർത്തിത്തിരുമ്മ്. അവന് നോവരുത് ട്ട്വൊ.

മണിസാമിയെ തിരിച്ചു വിളിച്ചാലൊ എന്നു രാജാവ് ചോദിച്ചപ്പോൾ അയാൾ വരില്ലെന്ന് നമ്പൂരി പറഞ്ഞു.

അതെന്താ?

തനിക്കില്ലാത്ത ഒരു ഗുണം അയാൾക്കുണ്ട്.

അതെന്താ?

നാണത്തോടെയുള്ള മാനം.

രാജാവ് ഒരരുക്കാവുന്നതു കണ്ടപ്പോൾ നമ്പൂരി പറഞ്ഞു:

രാജാവ് തെറ്റ് ചെയ്യില്ല. ടിയാൻ നീണാൾ വാഴട്ടെ! എന്ന ഗുഹാമനുഷ്യന്റെ പ്രമാണവുമായി ഭരിച്ചോ നിയ്യ്. അതേ രക്ഷയുള്ളൂ.

ശരി.

ഓക്സ്ഫോർഡ് സർവകലാശാലയേക്കുറിച്ചല്ലേ വണ്ടി സ്റ്റാർട്ടാക്കുമ്പോൾ നാം സംസാരിച്ചത്?

അതേ.

നിന്നിലും കഷ്ടായ കൂട്ടർ അവിടെയുമുണ്ട്. ഷേക്സ്പിയർ കൃതികളെ ആദ്യമായി ക്ലാസ്സിൽ അവതരിപ്പിച്ച് ഇങ്കരിയസ്സ് മുൻഷി പറഞ്ഞുത്രെ.

കഷ്ടമാണ് നമ്മുടെ ഭാഷയുടെ കഥ. വില്യം ഷേക്സ്പിയർ എന്നൊരാൾ തുടർച്ചയായി നാടകമെഴുതുന്നു. ഒരു സ്ഥിരം നാടകവേദി സ്ഥാപിക്കാൻ മോഹണ്ടന്ന് തോന്നുന്നു അവന്. ഇങ്കരിയസ്സിനെ കൊല്ലാൻ ജനിച്ചവനാണ് ഈ കംസൻ. ഹിന്ദുസ്ഥാനിയിൽ കൻസ്, ഉർദുവിൽ രണ്ടുമില്ല. കംസന്റെ ഒരക്ഷരത്തിന് അടുത്ത വ്യാകരണത്തെറ്റാണ് വൈകല്യം. വികലാംഗ്. അകവിത നിരവധി. ആരോട് പറയാൻ? തലയിലെഴുത്ത് ചുവരെഴുത്താണോ മായ്ച്ചാൽ മായാൻ? എന്നാൽ മാക്ബെത്തിൽ നിന്നാവട്ടെ.

ഞാൻ ഓക്സ്ഫോർഡിൽ പോവാഞ്ഞതിന്റെ രഹസ്യം ഇപ്പോൾ മനസ്സിലായോ?

രാമൻനമ്പൂരിക്ക് വെഷമായി.

നിഷ്ഠുരമാണ് നിന്റെ ബുദ്ധിശൂന്യത. ഭേദം ഓക്സ്ഫോർഡിലെ മാഷന്നെ.

രണ്ടും കല്പിച്ച് രാജാവിരുന്നു.

നമ്പൂരി പറഞ്ഞു:

മണിസാമിയേയും സർവീസ് ചീഫ്കളേയും നാം കണ്ടു. ചീഫ്കളുടെ മൂഡ് വിരൂപമാണ്. ഹാൻസം.

എന്നു പറഞ്ഞാൽ?

തോക്കിന്റെ കാഞ്ചി വലിച്ചുവച്ചാണ് അവർ നടക്കുന്നത്.

അതിന്റെ പദാർഥം?

മണിസാമിയെ അത്ഭുതപ്പെടുത്തിയമാതിരി അവരോട് കളിച്ചാൽ മൂവർ അത്ഭുതപ്പെടില്ല. നെണക്കാവും അത്ഭുതം.

എന്തത്ഭുതം?

ഇത്ര പെട്ടെന്ന് എങ്ങനെ രാജാവല്ലാതായിന്ന്.

തിരുമേനി!

നെണക്ക് രാജ്യോ വലുത് നെന്റെ ദേഹരക്ഷയോ വലുത്?

ദേഹരക്ഷതന്നെ.

എന്നാൽ കർക്കിടത്തിൽ കോട്ടക്കൽ പോകാം. അതുവരെ ഒരു കാര്യവും എന്നോട് ചോദിക്കാതെ ചെയ്യരുത്.

ഇല്ല. അതു പറയുമ്പോൾ വേറൊരു കാര്യം മനസ്സിലിട്ട് ചക്രം തിരിക്കുകയായിരുന്നു.

എന്താ വണ്ടി?

നമ്മുടെ പണക്കാരൻ മന്ത്രി രണശൂരനെക്കുറിച്ച് എന്താണഭിപ്രായം?

അവൻ കേമനല്ലേ? തന്നെപ്പോലെ അവൻ കൈക്കൂലി വാങ്ങില്ല. ടാറ്റാചാരി, ബർലാചാരി, ഗോയങ്കാചാരി തുടങ്ങി അയ്യങ്കാർ മുതലാളിമ്മാരുടെ നികുതിവെട്ടിപ്പും ബാക്കിയും അവൻ കയ്യോടെ പിരിച്ചെടുത്തില്ലേ? അത് ഫയലിൽ കുറിച്ചില്ലേ? ഉദ്യോഗസ്ഥന്മാർക്ക് അവാർഡ് കൊടുത്തില്ലേ? കാലണ കൈക്കൂലി വാങ്ങിയാൽ അരയണ മടക്കിക്കൊടുത്തില്ലേ? തന്നെക്കൊണ്ടാവോ?

അവിടെയാണ് കെണി, പിരിവ് മുഴുവൻ അയാൾ വരവു വെക്കുന്നില്ലത്രെ.

ഇസ്ക്കുന്നോ?

അതെ.

ആരു പറഞ്ഞു?

ആരെങ്കിലും പറയേണ്ടിയിരിക്കുന്നു.

പറയേണ്ടി വരില്ല. എങ്കിലും അന്വേഷിക്കാം.

പതുക്കെ മതി.

എപ്ളാ വേണ്ടത് എന്ന് നോൻ നിശ്ചയിച്ചോളാം.

എന്നാലും മതി.

പിരിവ് മുഴുവൻ വിത്തമന്ത്രൻ വരവു വയ്ക്കുന്നില്ലെങ്കിൽ ബാക്കി പണം അയാൾ എന്തുചെയ്യുന്നു എന്നാണ് തനിക്ക് അസൂയ?

അതും അന്വേഷിക്കണം.

കൂടുതൽ പണമുണ്ടാക്കാൻ മോഷ്ടിച്ച പണം ധൂർത്തടിക്കുന്നു എന്ന് അസൂയ തോന്നുന്നുണ്ടോ?

അങ്ങനെ ചെയ്തേക്കാം, അല്ലേ?

തനിക്ക് മുൻകോപം വരുന്നുണ്ടോ?

ഇല്ല.

പിന്നെ?

സൈന്യത്തിന്റെ ചുമതല അയാൾക്കു കൊടുത്ത് പുതുപ്പണത്തിന്റെ കാര്യം ഞാൻ ഏറ്റെടുത്താലോ എന്ന് വിചാരിക്കുകയാണ്.

എന്തേ ഇങ്ങനെ വിപരീതം തോന്നാൻ?

നികുതിപിരിവ് കണിശമെങ്കിലും അയാൾ ദരിദ്രരേഖയ്ക്കു താഴെയുള്ള വരെ തീരെ ഗൗനിക്കുന്നില്ല.

ശരിയാണ്. രേഖയുടെ വല്ല പൊട്ടും പൊടിയും വീണതിനിടയിൽപ്പെട്ട് എത്ര ലക്ഷം ജനം സിദ്ധികൂടിയോ കൂടാനിരിക്കുന്നോ എന്നുപോലും നമുക്കറിയില്ല.

അതാണ് ഞാൻ പറയുന്നത്.

പക്ഷേ, രക്ഷാപ്രവർത്തനം മുറയ്ക്കു നടക്കുന്നുണ്ട്. ചത്തവരുടെ അമാന്തം ഒഴിച്ചുനിർത്തിയാൽ ജീവിച്ചിരിക്കുന്നവരുടെ ഉന്മേഷം കലശലാണ്.

അവരെ നാം രക്ഷിക്കേണ്ടിയിരിക്കുന്നു. അവരെ കണ്ട എന്റെ ഭാര്യകൂടി ശുപാർശ ചെയ്യുന്നു, അവരെ ഒന്നു രക്ഷിക്കൂ എന്ന്.

എന്നാൽ രക്ഷയില്ല. ആട്ടെ, ധനകാര്യം തരായാൽ ഒറീസ്സയിലെ കോരപ്പൻമാർക്ക് ഓരോ കോണകം കൊടുക്വോ നിയ്യ്?

തീർച്ചയായും.

എന്നാൽ ധനം ധാരാളം കയ്യാളിക്കോ.

പിന്നെ അതിർത്തിയിൽ യുദ്ധമുണ്ടാവുന്ന ലക്ഷണമുണ്ട്. ഇരു രാജ്യത്തേയും ഭടന്മാർ പരസ്പരം പുറംതിരിഞ്ഞ് നില്പാണ്.

ഞാനും വായിച്ചു, പക്ഷേ, യുദ്ധമുണ്ടാവില്ല.

എന്തുകൊണ്ട്?

ധനകാര്യം പിടിച്ചെടുത്താൽ പിന്നെന്തിനാ യുദ്ധം?

അതിവിടത്തെ സാധാരണക്കാരന്റെ...

ദി ലേഡി ഈസ് പ്രൊട്ടസ്റ്റിങ് ടൂമച്ച്.

(ഇതാദ്യമാണ്, ഇതിനുമുമ്പുണ്ടായിട്ടില്ല, ഇനി വേണ്ടേനും എന്നു പറഞ്ഞ് കൃത്യത്തിന് തയ്യാറെടുക്കുന്ന കുഞ്ചിയെ മാതിരി.)

സത്യമായും.

തോക്കിനേക്കാൾ പണം മൂലധനത്തിലാണ് എന്നതല്ലേ സത്യം?

മനസ്സിലായില്ല.

പടക്കോപ്പ് വാങ്ങുന്നതിൽനിന്നുള്ള 'കിക്ക് ബാക്കി'നേക്കാൾ കൂടുതലല്ലേ നികുതി പിരിച്ച് വരവുവെയ്ക്കാതിരിക്കുന്നത്? തന്റെ ചങ്ങാതി ആ നാടകനടൻ പറഞ്ഞുതന്നതല്ലേ സൂത്രം?

തിരുമേനി.

തരാക്കിക്കോ. ആരാ നെന്നോട് ചോദിക്കാൻ?

തിരുമേനിക്കെന്താച്ചാൽ...

നെന്റെ ചില്ലിക്കാശ് നോന് വേണ്ട. ഇനിയും വല്ല വിഡ്ഢിത്തവും എഴുന്നള്ളിച്ചാൽ ശൂദ്രൻനായര് ഉച്ചരിക്കണ ആ ചതുരക്ഷരി—ഫോർ ലെറ്റർ

എക്സ്പ്ലെറ്റീവ് നെന്റെ നേർക്ക് വിക്ഷേപിക്കും നോൻ. അസമയത്ത് കളിച്ചാലും വേണ്ടില്ല.

സോറി.

അതിർത്തിയിൽ യുദ്ധമുണ്ടാവുന്നതിന്റെ പേരിലാണല്ലോ നിയ്യ് ധനകാര്യം തട്ടിപ്പറിക്കുന്നത്. നടേ പറഞ്ഞപോലെ പിന്നെ യുദ്ധം വേണോ?

ജനം എന്തു വിചാരിക്കും?

സമരമെങ്കിൽ സമരംതന്നെ എന്ന്. അപ്പോൾ യുദ്ധം വേണം. സംഘർഷം കാറ്റടിച്ചുപോയി എന്ന് പത്രക്കുറിപ്പ് പോരാ.

എന്നാൽ ശരി.

നോൻ നടത്തിക്കോളാം.

ഉത്തമമായി.

യുദ്ധം കഴിഞ്ഞ് കിട്ടണ കൊള്ള നിയ്യും നിന്റെ പെണ്ണും കൂടി പങ്കിട്ടോ.

ഏതനുപാതത്തിൽ?

നീ ധനികൻ അവൾ സംപൂജ്യ എന്ന തോതിൽ.

രാജാവിന്റെ ഭാര്യ കടന്നുവന്നു.

നമ്പൂരി ചോദിച്ചു:

എന്തബളേ, ഈ നേരത്ത്?

രാജാവ് പറഞ്ഞു:

ബളക്ക് ഇന്നു രാത്രി സെക്കൻഡ്ഷോ സിനിമയ്ക്കു പോണത്രെ.

എന്താ പേശും പടം?

രാജാത്തി പറഞ്ഞു:

പറങ്കിമാവ്, കശുവണ്ടിയല്ല, അതിൽ അഭിനയിക്കുന്ന നാണിയുടെ പുതുമുഖമാണ് പ്രധാനം.

നമ്പൂരി പറഞ്ഞു:

പടിഞ്ഞാറ് ഇംഗ്ലീഷ് ചാനൽതൊട്ട് കിഴക്ക് ശാന്തസമുദ്രം വരെ എട്ടു വലയങ്ങളായിട്ടാണ് രാജാവിന്റെ സെക്യൂരിറ്റി. വലയത്തിനുള്ളിൽ വലയം. കോൺസെൻട്രിക്ക് സർക്കിൾസ്. അതിൽ ആദ്യത്തെ വലയത്തിൽ ഒരു ദ്വാരം കാണ്മതായി രഹസ്യസന്ദേശമുണ്ട്. അവനെ ഭേദ്യം ചെയ്തു നികത്തണം. അതുവരെ രാജാത്തി സെക്കൻഡ് ഷോവിനു പോകണ്ട. നാമാണ് കല്പിക്കുന്നത്.

രാജാത്തി ചിണുങ്ങി.

പുതുമുഖം നാണിയുടേത്. ആർട് ഫിലിമാണ്.

നമ്പൂരി പറഞ്ഞു:

നാണിയുടെ പ്രിവ്യൂ നാം ലണ്ടനിൽ കണ്ടിട്ടുണ്ട്. കഥ പറയാം.

ശരി.

ചോദ്യം ഒഴിവാക്കാൻ പ്ളോട്ടിന്റെ നടുക്കു വച്ചാണ് കഥ തുടങ്ങുന്നത്. ഒരു ചതുരശ്രമീറ്ററിനിപ്പോൾ കോടമ്പാക്കത്ത് 65,000 ക. പകിടിയുണ്ട്. സിനിമയിലും അതു കാണാനുണ്ട്. ഒരു ലോ ബജറ്റ് പടമാണ് നാണി.

അവൾക്കു പറ്റിയ ഒരു കാമുകനെ കാണുന്ന നാണി അവൻ മുറിച്ചു കൊടുത്ത പുടവ ചുറ്റുന്നു. അവർക്ക് ഒരു കുട്ടിയെ കളഞ്ഞുകിട്ടുന്നു. പേറ്റിച്ചിയെ അവതരിപ്പിക്കാഞ്ഞത് നന്നായി. നാണി ഇരട്ട പെറ്റേനെ.

വീട്ടിൽ സുഖജീവിതവുമായി പടം മുന്നേറുന്നു. അന്തേവാസികൾ മൂന്നെങ്കിലും അവരെ കൊറ്റനാടിന്റെ ഒരു വൺപീസ് കരളാണ്. നാണിയും ചെക്കനും വീട്ടിൽ. അപ്പൻ കുടി വിട്ടാൽ ആപ്പീസിൽ. ആപ്പീസ് വിട്ടാൽ ഷാപ്പിൽ.

ബോറടി ഭേദിച്ച് ചെക്കൻ ചാവുന്നു. ഒരു ചാപിള്ളയായി പിറന്നിരുന്നെങ്കിൽ അവന് ഈ ഗതി വരുമായിരുന്നോ എന്ന് ചത്തോന്റപ്പൻ ഓഡിയനോട് ചോദിക്കുന്നതോടെ കൊട്ടകയിലെ എയർ കണ്ടീഷണിങ് സമ്പ്രദായം തകരാറിലാവുന്നു.

രാജാത്തി ചോദിച്ചു:

നാണിയുടെ അഭിനയം എങ്ങിനെയുണ്ട്?

രാമൻ നമ്പൂരി പറഞ്ഞു:

കണ്ടില്ല. അതിനുമുമ്പ് പടം തീർന്നു.

പതിനൊന്ന്

# ഒരു രഹസ്യം

ഉടുത്ത തോർത്ത് ചുരുട്ടി പടിയിൽവച്ച് രാമൻ നമ്പൂരി വിശറി പ്രാക്ടീസ് ചെയ്യുമ്പോഴാണ് നാണ്വാര് തന്റെ മുഖം തിരുമുമ്പിൽ കാഴ്ചവയ്ക്കുന്നത്.

നമ്പൂരി പറഞ്ഞു:

നാണൂന്റെ തിരനോട്ടം നന്നായി. ഇനി ചൊല്ലിയാട്.

നാണ്വാര് ബോധിപ്പിച്ചു:

ഇന്നലെയായിരുന്നു 'കരട് പ്രമാണ'ത്തിന്റെ ചർച്ച.

ഹൗ ഡിഡ് ഇറ്റ് ഗോ?

തുടങ്ങുന്നതിനുമുമ്പ് ചർച്ച അവസാനിച്ചു.

താടിക്കാരന്റെ ചെട്ടിച്ചി സുനന്ദയുടെ വീട്ടിലല്ലേ അലസിപ്പിരിഞ്ഞത്?

ഇപ്പോൾ അവൾ സുശീല എന്ന പേരിൽ അറിയപ്പെടാനാണ് ആഗ്രഹിക്കുന്നത്.

തലകീഴായും മേല്കീഴായുമുള്ള എല്ലാ നേരമ്പോക്കും നിർത്തി ബാക്കി കാലം ഒരു സാവിത്രിയായി കഴിച്ചു കൂട്ടാനാണ് മോഹം എന്നർഥം. അല്ലേ?

അതെ.

നന്നായി. വയസ്സുകാലത്തെങ്കിലും അവളുടെ വല്യമ്പൂരിയായ സത്യവാൻ വഞ്ചിക്കപ്പെടാതിരിക്കുന്നത്, ചാരിത്രത്തിന്റെ ലോകചരിത്രത്തിന് ഒരു പുതിയ ഭാഷ്യം ചമയ്ക്കും, സംശല്ല.

സംശാണ്.

അതെന്താ?

പിന്നെപ്പറയാം. ആദ്യം ചർച്ചയുടെ റിപ്പോർട്ട് അവതരിപ്പിക്കട്ടെ.

തൊടങ്ങിക്കോ.

പതിനൊന്നുമണിക്ക് തുടങ്ങാനാണ് ചർച്ച മാറ്റിവച്ചിരുന്നത്. കാപ്പിയും പലഹാരവും കഴിഞ്ഞ് അവളെയും കൂട്ടി കാട്ടിൽപ്പോയി വിറക് ശേഖരിക്കാൻ പാകത്തിൽ ഞാൻ സാവിത്രിയുടെ വീട്ടിലെത്തി. ഒരു സ്വകാര്യ കോളണിയിലെ സ്വവസതിയാകയാൽ അവൾ പണ്ടു താമസിച്ചിരുന്ന സർക്കാർ ഭവനത്തിന്റെ അന്തസ്സ് അതിനില്ല. അപ്പഴേ വീഴാൻപോയ മനസ്സിനെ എനിക്കു താങ്ങിനിർത്തേണ്ടിവന്നു. താടിക്കാരൻ സത്യവാൻ തത്സമയം സ്ഥലത്തുണ്ടായിരുന്നില്ല. ഞാനും സാവിത്രിയും കൂട്ടായി എഴുതിയ പഴയ പുസ്തകത്തിന്റെ താളുകൾ ഓരോന്നായി അവൾ മറിച്ചുതുടങ്ങി. ഒന്നാംവാല്യം കഴിഞ്ഞപ്പോൾ അവൾ പറഞ്ഞു:

ഞാൻ നിന്നെ തുടർന്നും പ്രേമിക്കുന്നു.

ഞാൻ പറഞ്ഞു:

തലവാചകമായി. ഇനി മാറ്റർ പറ.

ഒരു നേരമ്പോക്ക് വേണം.

ചർച്ചയും ലഞ്ചും കഴിഞ്ഞ് ആളൊഴിവായിക്കിട്ടിയാൽ തരാകാൻ ശ്രമിക്കാം എന്നു ഞാൻ പറഞ്ഞു. ഉടനെ പരിഭവമായി, പ്രണയ കലഹമായി, വിപ്രലംഭശൃംഗാരമായി, തമിഴിലെ സംഘഗാനങ്ങളായി, എനിക്കു പേടിയായി. ചർച്ചയ്ക്കു മുമ്പ് ഊർജം പോയാൽപ്പിന്നെ പരിചർച്ച കുന്തംതന്നെയെന്നു നിരീച്ചു. മങ്ങോട്ടുകാവിൽപ്പോയി നെഞ്ചത്ത് മുളകരച്ചു തേക്കാം എന്നു പ്രാർഥിച്ചപ്പോൾ രക്ഷ കിട്ടി. സത്യവാൻ വന്നു. ക്രമേണ മറ്റവരും.

ഏതെല്ലാം വേഷങ്ങൾ വന്നു?

ജനത, ദരിദ്രജനത, സമ്പന്നജനത, ഭാരതജനത, ഭാരതവിരുദ്ധജനത, മുസ്ലീംജനത, പട്ടികജാതി ജനത എന്നിവറ്റയുടെ ഓരോ ജനതവീതമുണ്ടായിരുന്നു. കാപ്പിയും ബിസ്ക്കോത്തും കഴിഞ്ഞ് ഞങ്ങൾ ചർച്ചയ്ക്കിരുന്നു. ഒരു മേശയ്ക്കുചുറ്റും. അക്ഷരാർഥത്തിൽത്തന്നെ. 1931-ൽ ലണ്ടൻ സമ്മേളനത്തിനുപയോഗിച്ച വട്ടമേശയായിരുന്നു ഇവിടെയും.

നമ്മുടെ കരട് പൊടിതട്ടി ഞാൻ പുറത്തെടുത്തതും മറ്റവർ തടസ്സവാദമുന്നയിച്ചു. അവരുടെ കരടു കഴിഞ്ഞേ നമ്മുടെ കരട് കളയാൻ വയ്ക്കൂ എന്നു ശഠിച്ചു.

എത്ര വിശദീകരിച്ചിട്ടും വശ്യം പ്രയോഗിച്ചിട്ടും ഭയപ്പെടുത്തിയിട്ടും അവറ്റ വഴങ്ങിയില്ല. സത്യവാൻ സാവിത്രി ഇടപെട്ടിട്ടും ഫലിച്ചില്ല. നടപടിക്രമത്തെച്ചൊല്ലിയുള്ള തർക്കം ലഞ്ചിലാണവസാനിച്ചത്. അതുകഴിഞ്ഞ് എല്ലാവരും പിരിഞ്ഞു, സത്യവാനടക്കം. ഈ പഴുതിൽക്കയറി സാവിത്രി ചോദിച്ചു:

അവരുടെ തന്ത്രമെന്തെന്ന് നാമ്പാർക്ക് മനസ്സിലായോ?

ഇല്ല, പറയൂ.

അങ്ങനെ ചുമ്മാ പറഞ്ഞുതരാൻ ഒക്കത്തില്ല.

പിന്നെങ്ങനാ?

ഒന്നു ശയിക്കണം.

എന്നാൽ രഹസ്യം ചോർത്തിത്തരുമോ?

ചോർത്തിക്കോളൂ.

അത് സാരല്ല, വാ.

ഡൈ ചെയ്യാതെ കിടന്ന അവളുടെ ചെമ്പൻമുടി കണ്ടപ്പോൾ എനിക്കു സഹിച്ചില്ല, തിരുമേനി.

ചെമ്പൻമുടിക്കാരി വൃദ്ധ, വൈധവ്യം വന്നുവശായ മദ്ധ്യമാവതിശുദ്ധ തുടങ്ങി നല്ല നടപ്പുകാരുടെ ഇരുത്തം വന്ന സൗന്ദര്യം സഹിക്കില്ല. നിന്നെ നാം കുറ്റം പറയുന്നില്ല.

അതുമതി.

ബാക്കിയും എഴുന്നള്ളിക്ക്, ശുംഭ!

ഞങ്ങൾ കിടപ്പറയിലോട്ടുപോയി ആദ്യവട്ടം ഒരു ഫുള്ളിക്ലോത്ത്ഡ് സെക്സ് നടത്തി.

(നൂൽബന്ധമില്ലാതെ ഹിന്ദുസ്ഥാനി സമ്പ്രദായത്തിൽ.)

ഇടയ്ക്ക് ഡയലോഗുമുണ്ടായോ?

ഉവ്വ്.

ചില ശകലങ്ങൾ പറ.

എന്റെ ജീവിതം ഒരു ശരാശരി തിരക്കഥയാണ്.

എന്റേത് ഉണങ്ങാത്ത ഒരു വ്രണമാണ്.

ഭ്രാന്തന്മാർക്കാണ് ദൈവം ആദനിലെ പൂങ്കാവനം കൊടുത്തത്.

തോൽവിയിൽനിന്നുയിർക്കുന്നതാണ് പൂഴിക്കടകൻ നേരമ്പോക്ക്.

രാമൻ നമ്പൂരി പറഞ്ഞു:

മതി. ഇനി കാര്യം പറ.

പിന്നീട് ഞങ്ങൾ ഒരു ദുശ്ശാസനന് വസ്ത്രാക്ഷേപം കരാറു കൊടുത്തു. സാവിത്രിയെ ഞാൻ ഭേദ്യം ചെയ്തു തുടങ്ങി, ഓരോ തവണ പ്രയോഗിക്കുമ്പോഴും പറയും, രഹസ്യം പറ, പറ രഹസ്യം എന്ന്. പറയാം. തുടര്. പറയാം എന്നവൾ വിക്കി വിറയ്ക്കും. അവസാനം അവൾ ജയിച്ചു.

രഹസ്യം തരായില്ലേ?

ഇവിടുന്ന് ക്ഷമിക്കണം, അതിനുമുമ്പ് നാണുവിന്റെ യന്ത്രം ബ്രേക്ക് ഡൗണായി.

രാമൻ നമ്പൂരി പറഞ്ഞു:

നെന്റെ ഗുദത്തിന്റെ ആ മാംസപേശികളങ്ങട്ട് മുറുക്കിപ്പിടിച്ച് മതിയായിരുന്നില്ലേ ഭേദ്യം? എന്നാൽ രഹസ്യം തരാവണേനുമുമ്പ് വർഷിക്ക്വോ, വഷള!

ചെമ്പൻമുടിയുടെ മാദകത്വത്തിൽ നാണു പരിസരം മറന്നു.

എന്നിട്ട് അവളിപ്പോൾ ജയിച്ചു നില്പാന്നാ ഭാവം, അല്ലേ?

അതെ.

ആട്ടെ. വഴിയുണ്ടാക്കാം.

ഈശാനകോൺ നോക്കി നമ്പൂരി കണ്ണടച്ചു. ശ്വാസത്തിനിടയിൽ രണ്ടു മന്ത്രം ചൊല്ലി.

പിറ്റേന്നുകാലത്ത് സാവിത്രി മൂവട്ടം ഛർദിച്ചു. പറയുമ്പോൾ രാത്രി ഒരു കട്ടൻകാപ്പി മാത്രമേ ഭക്ഷിച്ചിരുന്നുള്ളു. പക്ഷേ, ചൈനീസ്, കോൺടിനെന്റൽ, സൗത്തിന്ത്യൻ വിഭവങ്ങളാണ് പുറത്തുവന്നത്.

സാവിത്രി കുടുംബഡോക്ടറെ ചെന്നു കണ്ടു. അയാൾ ക്ലിനിക്കിന്റെ സകല ജനലും വാതിലുമടച്ച് ഇരുട്ടാക്കി സാവിത്രിയെ മേശമേൽ കമഴ്ത്തിയും മലർത്തിയും പരമരഹസ്യമായി പരിശോധിച്ചു. കുളിച്ച് വേഷം മാറി വന്ന് പറഞ്ഞു:

മുബാരക്. ഹോ!

(ഇത്തവണ കള്ളനകത്ത്)

എന്താണ് പറയുന്നത്?

ഗർഭാണ് നെണക്ക്. ഇന്നുതൊട്ട് 273 ദിവസം കഴിഞ്ഞാൽ നീ ഒരു ഗർഭശ്രീമാനെ പ്രസവിക്കും.

നേരോ?

പെറ്റുനോക്ക്.

സാവിത്രി ലജ്ജാവതിയായി, കളകണ്ഠയായി പറഞ്ഞു:

ആരുടെ ഉല്പന്നമാണിതെന്ന് എനിക്കറിയാം. പക്ഷേ, ഈ വയസ്സിലോ?

എന്നു പറഞ്ഞാൽ?

ഷഷ്ട്യബ്ദപൂർത്തിക്ക് കവിസമ്മേളനം വരെ ഏർപ്പാടു ചെയ്തു കഴിഞ്ഞു.

അതിനെന്താ? കോടി കായ്ക്കുന്ന തന്തപ്പിലാവുകൾ നമ്മുടെ ചരിത്രത്തിൽ എമ്പാടുമുണ്ടല്ലോ.

പക്ഷേ, ഇനി പ്രസവിച്ചാൽ സമൂഹത്തിൽനിന്ന് ഞാൻ നിഷ്കാസിതയാവും.

കുറെക്കാലം സമൂഹമഠത്തിൽ കൂടിയതല്ലേ? ഇനി ശകലം പുറത്താവുന്നതിൽ എന്താണു തെറ്റ്?

പറ്റില്ല. നമ്മുടെ രാഷ്ട്രീയചരിത്രം അതിവേഗം മാറിക്കൊണ്ടിരിക്കുന്ന ഈ കാലയളവിൽ ഞാൻ സമൂഹത്തിന്റെ ഒത്ത നടുക്കുതന്നെ വർത്തിക്കേണ്ടിയിരിക്കുന്നു.

അതിനെന്തുവേണം?

ദിസ് മിഷൻ ഹാസ് ടു ബി അബോർട്ടഡ് (ഗർഭനശീകരണം വഴി കിട്ടുന്ന കാശുകൊണ്ടല്ലേ താൻ കഞ്ഞി കുടിക്കുന്നത്.)

ഒരു നാട്ടുവൈദ്യനായ ഞാൻ ആ വശം ആലോചിക്കായ്കയല്ല. പക്ഷേ, ഛിദ്രം പറ്റില്ല.

എന്തുകൊണ്ട് പറ്റില്ല?

ആ വിധമാണ് വിത്തിന്റെ കിടപ്പ്. അനക്കിയാൽ സാവിത്രി ചാവും.

ഇത് തന്റെ അവസാന വാക്കാണോ?

അതെ.

സാവിത്രി നാണ്വാരെ കയറിപ്പിടിച്ചു:

ഏയ് കിളവൻ! താൻ എന്നെ കുഴപ്പത്തിലാക്കി.

എന്തുപറ്റി?

യു ഗേവ് മി ചൈൽഡ്, മാൻ.

(തന്റെ പ്രജാപതി തെളിച്ച വഴിക്കാണ് ഞാനിപ്പോൾ നടക്കുന്നത്.)

അതൊരു നല്ല കാര്യമല്ലേ?

അല്ല. ഞാൻ സമൂഹത്തിൽനിന്നു പുറത്താവും.

കുഞ്ഞിനെ തൂറിയശേഷം തിരിച്ചുപൊയ്ക്കോ.

ആളെ സൂയിപ്പാക്കരുത്. എന്നെ കെട്ടി എനിക്കൊപ്പം സമൂഹത്തിൽ വാ.

അപ്പോൾ നിന്റെ താടിക്കാരനോ?

അവനെ വീണ്ടും വല്ല അംബാസഡനുമായി അയയ്ക്ക്.

ഹൈക്കമ്മീഷണനായാലോ?

എന്നാലും മതി.

എന്നാലതു വേണ്ട.

എങ്കിൽ നിന്റെ കുട്ടീനെ കളഞ്ഞുതാ.

സൃഷ്ടിമാത്രമേ നാണുന് വയ്ക്കു. സംഹാരം വയ്യ.

പറയാനിരുന്ന രഹസ്യം ഞാൻ പറയാം.

പറഞ്ഞാലും ഞാൻ കേൾക്കില്ല. എന്റെ ചീഫ് രാമൻ നമ്പൂരിയോടു പറ.

അദ്ദേഹം സഹായിക്കുമോ?

ചിലപ്പോൾ വല്ല ഒറ്റമൂലിയും...

അതിന് ഞാൻ ഒറ്റമുലച്ചിയല്ലല്ലോ.

അതു സാരല്ല.

അദ്ദേഹത്തെ എപ്പോൾ കാണണം?

നാളെക്കാലത്ത്.

ശരി ഞാൻ വരാം.

കുളിച്ച് ശുദ്ധമായിട്ടു വാ.

നമ്പൂരിക്ക്...

ആ സ്വപ്നം കണ്ടില്ലെന്നു നടിച്ചോ.. അദ്ദേഹത്തെ സമീപിച്ച ഉർവശി വരെ കരഞ്ഞോണ്ടാണ് തിരിച്ചുപോയത്.

രാമൻ നമ്പൂരി പറഞ്ഞു.

സാവിത്രി വാ. ദാ, അവിടെ മാറിനില്ക്ക്.

അടിയൻ.

നെണക്ക് വയറ്റിലുണ്ടായത് നേരാ?

അതെ. നാണ്വാരാണ് പൊളിച്ചത്.

അല്ലാതെ പഴയകാലത്ത് സ്ത്രീകൾ തമ്മിൽ കുശലം പറയണപോലല്ലല്ലോ?

അതെന്ത് ഖുഷി കീ ബാത്ത്, തിരുമേനി?

അല്ല, അവറ്റ പരസ്പരം ചോദിച്ചിരുന്നുത്രെ: എത്ര കാലായി കണ്ടിട്ട്, ഗർഭൊന്നുല്യല്ലോ, എന്താ കൂട്ടാൻ?

ഗർഭണ്ട്. ഇന്നു രാവിലെകൂടി രണ്ട് കട്‌ലറ്റ് ഛർദിച്ചു.

എന്നാൽ എരട്ട പെറാനാ വഴി.

അതിനുമുമ്പ് ഇതൊന്നു കളഞ്ഞുതരണം. അല്ലെങ്കിൽ നാണ്വാരെ എനിക്കു കെട്ടിച്ചു തരണം.

രണ്ടും സാധ്യമല്ല.

തിരുമേനി അടിയനെ രക്ഷിക്കണം.

അങ്ങനെ പറ.

പറയുന്നതെന്തും കേൾക്കാം.

ശ്ശി കേക്കണമെന്നില്ല. നാണൂന്റെ കരട് ചർച്ചചെയ്യും മുമ്പ് തങ്ങളുടെ കണ്ണിലെ കരട് കളയണംന്ന് പറഞ്ഞൂലോ ജനതക്കാർ. അതെന്താ കരട്? അതെന്തേ നിയ്യ് നാണുനോട് പറയാഞ്ഞ്?

പറഞ്ഞാൽ പിന്നീടയാൾ വരില്ലെന്നു ഭയന്നാണ്. തിരുമേനിയോട് പറയാം. പക്ഷേ, നാമ്പാരടെ പ്രജയെ പുറത്തു ചാടിക്കണം.

നാമ്പാരടെ പ്രജയാണെന്നതിന് തെളിവ്?

കുട്ടീനെ കണ്ടാൽ അറിയില്ലേ?

അറിയും. പക്ഷേ, രഹസ്യത്തിന്റെ മറവിൽ കളവ് പറഞ്ഞാൽ ഈ നിമിഷം നീ ഇവിടെ പ്രസവിക്കും.

അയ്യോ! അടിയൻ കളവ് പറയില്ല.

എന്നാൽ പറ. നോന്റെ ചെവിയിലോത്. കൂട്ടിത്തൊട്ട് അശുദ്ധാക്കേം അരുത്.

പ്രതിപക്ഷ ജനതയ്ക്ക് ഒരാവശ്യം അംഗീകരിച്ചു കിട്ടണം. അവറ്റടെ കണ്ണിലെ കരട് പോയില്ലെങ്കിലും തരക്കേടില്ല.

എന്താ ഡിമാന്റ്?

സാവിത്രി നമ്പൂരിയുടെ ചെവിയിൽ മന്ത്രിച്ചു.

രാമൻ നമ്പൂരി ചിരിച്ചു:

സത്യാ നിയ്യ് പറഞ്ഞത്. നോനും അതന്നെ നിരീക്കണ്ടായി.

അടിയൻ.

ആട്ടെ, തലമുറിയൻ രാജാവിന്റെ പൊണ്ണൻ ചങ്ങാതി ആ നാടകനടനെ അറിയോ നിയ്യ്?

ആ രാജാപാർട്ടേയ്...

അറിയും.

തരാക്കീട്ടുണ്ടോ?

മകത്തിന് വ്രതമിരുന്നിട്ടുപോലും ഫലമുണ്ടായില്ല.

എന്നാലും ലോഗ്യമല്ലേ?

അതെ.

അവനെ നാളെ ഇങ്ങോട്ടൊന്നു വരാൻ പറ.

പറയാം.

എന്നാൽ പൊയ്ക്കോ.

നാമ്പാരടെ കുട്ടി.

ദാ, ആ കുളിമുറിയിൽ കയറി ചെറിയ ശങ്ക തീർത്ത് ആ വഴി പൊയ്ക്കോ. നാണുക്കുട്ടനടക്കം എല്ലാം അതിൽക്കഴിയും.

എസ്റ്റാബ്ലിഷ്മെന്റിന്റെ വേശമണി പോയപ്പോൾ രാമൻനമ്പൂരി നാണ്വാരെ വിളിച്ചു പറഞ്ഞു:

അവളെന്താ നോന്റെ കാതിലോതിയതെന്ന് നിശ്ശണ്ടോ നെണാക്ക്.

ഇല്ല.

പ്രസിഡന്റ് ഭരണസമ്പ്രദായം നിലവിൽ വരുമ്പോൾ പ്രതിപക്ഷ ജനതയിൽനിന്ന് ഒരു ശുംഭനാവണത്രെ വൈസ് പ്രസിഡന്റ്. എന്താ വിലയെന്നു വച്ചാൽ അവറ്റ ഫണ്ടു പിരിച്ചുണ്ടാക്കി മുൻകൂറായിത്തരും.

പന്ത്രണ്ട്

## എതിർവിസ്താരം

രാമൻ നമ്പൂരിയുടെ കൂറ്റൻ കംപ്യൂട്ടറിന് ഒരാനയുടെ പൊക്കമുണ്ട്. ജനം, അവന്റെ സംഖ്യ, പട്ടിണി, മൂന്നുനേരം ശാപ്പാട്, വസ്ത്രധാരണ രീതി, സംസാരിക്കുന്ന ഭാഷ, ഇണചേരുന്ന വിധം എന്നിവയെല്ലാം യന്ത്രത്താൻ ഭക്ഷിച്ചിരുന്നു. കഴിഞ്ഞ നൂറുവർഷമായി ആര്യാവർത്തത്തിലെ വിവിധ ഭാഷകളിലിറങ്ങിയ ദിനപത്രങ്ങളിലെ പരസ്യങ്ങളും അവൻ മനഃപാഠമാക്കിയിരുന്നു. അവനെ കളിപ്പിക്കാൻ ആർക്കുമാവില്ല. രാമൻ നമ്പൂരി പദം പറഞ്ഞാലേ അവൻ കളിക്കൂ. രഹസ്യം പുറത്തു പറയൂ. വിശ്വസ്തൻ.

പക്ഷേ, വങ്കനാണ്. പറഞ്ഞുകൊടുത്തത് പെരുപ്പിച്ചു പറയാനേ അറിയൂ. സ്വന്തം കാലിൽനിന്നു ചിന്തിക്കാനാവില്ല.

വിദ്യുച്ഛക്തിയുടെ വെളിച്ചത്തിന്റെ പ്രളയത്തിൽ. രാജാവിന്റെ തോഴനായ രാജാപാർട്ട് അറ്റൻഷനിൽ നിന്നു. നമ്പൂരിയും നാണ്വാരും വെളിച്ചത്തിനു പിന്നിൽ കൂറ്റൻ കംപ്യൂട്ടറും ടേപ്റെക്കോർഡുകളുമായി ഇരുന്നു. അവർക്ക് നടനെ കാണാം. നടന് മറ്റെല്ലാവരെയും കാണാം.

നടന്റെ ദേഹത്ത് ഒരുപിടി പച്ചരി ജപിച്ചെറിഞ്ഞ് രാമൻ നമ്പൂരി ചോദിച്ചു:

നീ ഇതിനുമുമ്പ് നമ്മെ കണ്ടിട്ടുണ്ടോ?

നടൻ പറഞ്ഞു:

പോയവർഷം ഒരിക്കൽ രാജകൊട്ടാരത്തിൽവച്ച് കണ്ടിട്ടുണ്ട്.

അതിനുശേഷം കണ്ടിട്ടുണ്ടോ?

ഇല്ല.

ഇപ്പോൾ കാണുന്നുണ്ടോ?

ഇല്ല.

ഇനിമേൽ കാണുമോ?

കഷ്ടിയാണ്.

നീയിപ്പോൾ എവിടെയാണ്?

ബോംബെയിൽ ഒരു നാടകത്തിൽ അഭിനയിക്കുകയാണ്.

എന്നാൽ, ഈ അന്തംകുന്തം ല്ലാത്തോനെ ഭേദ്യം ചെയ്ത് തുടങ്ങ്, നാണു.

നാണ്വാര് ചോദിച്ചു:

രാഷ്ട്രീയത്തിലും നീ അഭിനയിക്കുന്നുണ്ടല്ലോ. എങ്ങനെയുണ്ട് പുതിയ റോൾ?

നടൻ പറഞ്ഞു:

എന്റെ രാഷ്ട്രീയം അംഗീകരിച്ചതിനു നന്ദി. പക്ഷേ, ഇവിടെ സ്ക്രിപ്റ്റ് അനുസരിച്ചല്ല എന്റെ നാട്യം. തത്സമയത്തെ ഉൾവിളിപോലെയാണ്. എനിക്ക് മന്ത്രിയും അവന്റെ ക്ലാസ്ഫോറുമൊന്നും ആകണ്ട. ഇപ്പോൾത്തന്നെ വേണ്ടത്ര പേരും പെരുമയും എനിക്കുണ്ട്. പേരിന് പതിനായിരം പര്യായ മുണ്ട്, രാജാവിന്റെ ലൈനാണ് എന്റേതും. പട്ടിണി കിടക്കുന്ന ജനത്തിന്, പിന്നീട്, അവൻ മറക്കാത്തവിധം എന്തെങ്കിലും ചെയ്യുക.

കഞ്ഞിവീഴ്ത്തുന്ന കേന്ദ്രങ്ങൾ തുറക്കാൻ ഉദ്ദേശ്യമുണ്ടോ?

തൽക്കാലമില്ല. കഞ്ഞി കിട്ടിയാലേ ജനം അടങ്ങൂ എന്നായാൽ അതിനും മടിക്കില്ല. എയർകണ്ടിഷൻചെയ്ത മുറിയിലിരുന്നാണ് എന്റെ ചിന്ത എന്നറി യാമല്ലോ. യന്ത്രം വിട്ട്, അവന്റടുത്ത് പോകുമ്പോൾ, മുജ്ജന്മ പാപത്താൽ പാപ്പരായ ജനം ചോദിക്കുന്നത് ഫ്യൂസായ ഒരു 40 വാട്ട് ബൾബാണ്. കളി ക്കാൻ ഇതുപോലും ഒരെണ്ണം അവനുകൊടുക്കാൻ എനിക്കു സാധിക്കുന്നില്ല.

ഹിംസ വർജിച്ച തന്റെ തൊപ്പിക്കാരുടെ കക്ഷി എന്തു പറയുന്നു?

തൊപ്പിയുടെ മാർക്കറ്റുവില നിലനിർത്തുന്നത് അവനാണ്. അവരിലെ സാധാരണക്കാരൻ പറയുന്നത് ജനം കേട്ടാൽ രാജ്യം നന്നാവും. രാജ്യം ഭരിക്കുന്ന തൊപ്പിക്കാരിൽ ചിലർക്ക് ബുദ്ധി കുറയും.

ധനകാര്യം റാണാപ്രതാപന് ബുദ്ധിയില്ലെന്നാണോ താൻ പറയുന്നത്? ഭേദ്യം ചെയ്യലിന്റെ പ്രാരംഭഘട്ടത്തിൽത്തന്നെ തന്റെ കവിളത്തിട്ട് രണ്ടു തരണോ?

വേണ്ട. പ്രതാപന് ബുദ്ധിയില്ലെന്ന് ഞാൻ പറഞ്ഞിട്ടില്ല.

രാമൻ നമ്പൂരി പറഞ്ഞു:

ആ ടേപ്പ് സ്റ്റാർട്ടാക്ക്, നാണു.

നടൻ: എട രാജുവേ, രാജാവേ, മഹനാണ് നിന്റെ ധനകാര്യം പ്രതാപൻ. പത്തക്കം ഒന്നിച്ചുകൂട്ടിയാൽ അവനു തെറ്റും.

രാജാവ് : എനിക്കറിയാം.

നടൻ : അവനെ തട്ട്.

രാജാവ് : നോക്കട്ടെ.

കേട്ടോ എന്ന് നാണ്വാര് നടനോടു ചോദിച്ചു. ഇല്ല, തന്റെ ചെവിക്ക് വട്ടാണെന്ന് നടൻ പറഞ്ഞു.

നാണ്വാര് പറഞ്ഞു:

ജലദോഷം ചികിത്സിക്കണം. രാസ്നാദിപ്പൊടി നിറുകയിൽ തിരുമ്മി യാൽ മതി. രാഷ്ട്രീയത്തിന്റെ സുഖം പ്രസ്തുത ചൂർണ്ണത്തിനുമുണ്ട്.

നീരിളക്കം എന്റെ മൂക്കിനെ ബാധിച്ചിട്ടുണ്ടെങ്കിലും മനസ്സിനെ തളർത്തി യിട്ടില്ല. ഇപ്പോഴും എനിക്ക് ഒരുപാട് ചിന്തിക്കാൻ കഴിയും. അതു സാധിക്കു ന്നിടത്തോളം കാലം ജനംതന്നെയാണ് എന്റെ പരമശത്രു.

രാജാവിന്റെ കർണ്ണേജപനാണ് താനെന്നു ശ്രുതിയുണ്ട്. തന്റെ അളിയനും അമ്മാനപ്പനുമൊക്കെ യൂറോപ്പിലെ കാശ്മീരിലാണ് പറമ്പും വീടും വാങ്ങി താമസിക്കുന്നത് എന്നത് ശരിയാണോ?

യൂറോപ്പിലെ കാശ്മീർ എന്നു പറഞ്ഞാൽ ജനീവയ്ക്കടുത്ത് സ്വിസർ ലണ്ടോ?

രാമൻ നമ്പൂരി പറഞ്ഞു:

സ്വിസർലണ്ടന്നെ ആയ്ക്കോട്ടെ. എന്തിനാ കൊറയ്ക്കണ്?

നടൻ പറഞ്ഞു:

ഞാൻ പറഞ്ഞപടി രാജാവ് നടക്കുന്നത് എന്റെ കുറ്റമല്ല. യൂറോപ്പിന്റെ വികസനത്തിനാണ് എന്റെ കുടുംബത്തിലെ ഒരു തായ്‌വഴി ജനീവാപരി സരത്ത് പാർക്കുന്നത്.

താൻ കല്പിച്ചാണ് ധനകാര്യം പ്രതാപനെ തോക്കിന്റെ കാര്യക്കാരാക്കി യത് എന്നാണല്ലോ ടേപ് നൽകിയ സൂചന...

ടേപ് കളവേ പറയൂ. പ്രതാപനെ മാറ്റാൻ എനിക്ക് അധികാരമില്ല. അയാൾ ബി. എ. പാസ്സും ഞാൻ ഹയർ സെക്കണ്ടറി തോല്‌വിയുമാണ്.

താനും പ്രതാപനുമായുള്ള വ്യക്തിബന്ധം എങ്ങനെയുണ്ട്?

പരസ്പരം കണ്ടാൽ എതിർവശത്തേക്കു നോക്കും എന്നതൊഴിച്ചാൽ ബാക്കിഭാഗം മധുരമാണ്.

അയാൾ തനിക്കു പണം തരുന്നില്ലെന്ന് താൻ രാജാവിനോട് പരാതി പ്പെട്ടോ?

ഇല്ല. രാജ്യത്തെ പണം ആർക്കു തോന്നിയാലും വേറൊരാൾക്ക് കൊടു ക്കാതിരിക്കാം.

നമ്പൂരി പറഞ്ഞു:

ടേപ്പിനെക്കൊണ്ട് സംസാരിപ്പിക്ക്, നാണു.

നടന്റെ ശബ്ദത്തിൽ നാട പറഞ്ഞു:

ആ, പന്നി പ്രതാപൻ എന്റെ നിയോജകമണ്ഡലത്തിലേക്ക് കാലണ അനുവദിക്കുന്നില്ല, രാജു.

രാജാവ്: നാടകമേ ഉലകം. എല്ലാം സരി പണ്ണറേൻ ഭയപ്പെടാതെ.

നടൻ: വേറൊന്ന്.

രാജാവ്: പറ.

നടൻ: രാജ്യത്തെ കുപ്പ കളയാൻ സ്ഥലമില്ലാതെ അമേരിക്ക കുഴങ്ങുക യാണ്. ഔട്ടർസ്പേസിൽ നിക്ഷേപിക്കാനാണെങ്കിൽ അതിന് വലിയ ചെലവുവരും. തങ്ങളുടെ കുപ്പത്തൊട്ടിയാക്കാൻ വല്ല മൂന്നാം ലോകരാഷ്ട്ര ത്തെയും വിലയ്ക്കെടുക്കുന്നതിനെക്കുറിച്ച് അവർ സജീവമായി പരിഗണിച്ചു വരികയാണ്.

രാജാവ്: ഞാനറിഞ്ഞില്ല.

നടൻ: ഈ രാജ്യവും ഇവിടത്തെ നൂറുകോടി ജനതയും നന്നാവുമെന്ന് തനിക്ക് തോന്നുന്നുണ്ടോ?

രാജാവ്: എവിടെ നേരാവാൻ?

നടൻ: എന്നാൽ പുണ്യഭൂമി അമേരിക്കയ്ക്ക് വിറ്റ് നമ്മുടെ രണ്ട് കുടുംബത്തിനും യൂറോപ്പിൽ ഒരു പുതിയ രാജവംശം സ്ഥാപിച്ചാലെന്താ?

രാജാവ്: ഐഡിയാ!

നമ്പൂരി ചോദിച്ചു:

നടൻ എന്തു പറയുന്നു?

ഞാൻ ഒന്നും കേട്ടില്ല.

കേൾപ്പിക്കണോ?

വേണ്ട.

എന്നാൽ വിസ്താരം തുടര്, നാണു.

ഇനിയെന്താ താൻ ഭാവം?

രാജ്യത്തെ സാമൂഹികസാമ്പത്തികരാഷ്ട്രീയത്തെക്കുറിച്ച് ഒരു നാടകം അരങ്ങേറണമെന്നുണ്ട്.

ആരാ നടൻ?

ഞാൻ തന്നെ.

ആർട് നാടകമാണോ?

അല്ല. വ്യാപാരാടിസ്ഥാനത്തിൽ ഒരു നെടുങ്കൻ.

ദരിദ്രരേഖയായി ആരഭിനയിക്കും?

ഒരു സിനിമാതാരത്തെ ഇറക്കണമെന്നുണ്ട്.

അഡ്മിഷൻ സൗജന്യമാണോ?

ബ്ലാക്കിൽ ടിക്കറ്റെടുത്തവർക്കേ പ്രവേശനമുള്ളൂ.

രാമൻ നമ്പൂരി പറഞ്ഞു:

ഇനി നിയ്യ് പൊയ്ക്കൊ. നാടകം നന്നാവട്ടെ.

താൻ ഡ്രൈവ് ചെയ്തുവന്ന ടാങ്കിടിച്ച് നടനെ ബംഗ്ലാവിന്റെ ഗെയ്റ്റിൽ തട്ടിയിട്ട് പ്രതിരോധത്തിന്റെ പുത്തനാശാൻ റാണാപ്രതാപൻ പുറത്തുവന്നു.

രാമൻ നമ്പൂരി ചോദിച്ചു:

പുതിയ വകുപ്പ് എങ്ങിനെയുണ്ട്?

മന്ത്രി പറഞ്ഞു:

ഇത്രയ്ക്കു ശക്തി നമുക്കുണ്ടെന്ന് ഞാൻ നിരീച്ചതല്ല.

തോക്കിനുമീതെയും പരുന്ത് പറക്കാതായോ?

ജീ?

ഇതുവരെ പണത്തിനുമീതെ പറക്കാനായിരുന്നു പക്ഷിക്ക് മടി. ഇപ്പോൾ വിമാനവേധത്തോക്കിനു മീതെയും വട്ടമിട്ടു പറക്കാതായോ എന്നാണു ദ്ദേശിച്ചത്.

ഗരുഡനെക്കണ്ട കാലം മറന്നു.

തനിക്ക് വാചകം വശാണ്. വല്ല പത്രത്തിലും പണി നോക്കാമായിരുന്നില്ലേ?

ശ്രമിച്ചു, തരായില്ല.

തോക്കും കൈമോശം വന്നാൽ കീറക്കടലാസ്സിൽ ഒരു കൈ നോക്കുന്നോ?

എഡിറ്ററനായിട്ടാണെങ്കിൽ...

അല്ലാതെ, സബ് എഡിറ്ററനായിട്ടോ അസിസ്റ്റന്റ് എഡിറ്ററനായിട്ടോ വല്ല മുതലാളിയും തന്നെ നിയമിക്കുമോ? തനിക്ക് റീറൈറ്റ് അറിയ്യോ? മുഖപ്രസംഗം വയ്ക്ക്വോ?

അതില്ല.

അപ്പോൾ എഡിറ്ററനായിട്ടന്നെ എന്ന് അനുക്തസിദ്ധം.

തക്കസമയത്ത് തിരുമേനി വിചാരിച്ചാൽ മതി.

ഭാഷയാക്കാം.

എന്നാണ് അതിർത്തിയിൽ യുദ്ധം?

തീയതി നിശ്ചയിച്ചിട്ടില്ല. മുഹൂർത്തായാൽത്തന്നെ അറിയിക്കാനും ഭാവല്ല.

എന്നാൽ വെടോണ്ട്...

ടാങ്ക് മുന്നോട്ടെടുക്കുമ്പോൾ സൂക്ഷിക്കണം. തുളസിത്തറയിൽ മുട്ടിയാൽ നിന്റെ കഥകഴിക്കും നോൻ.

ശ്രദ്ധിക്കാം.

അതിർത്തിക്കാര്യം ചർച്ചചെയ്യാൻ സർവ്വീസ് ചീഫുകളെ ഇങ്ങോട്ടയയ്ക്കണോ?

വേണ്ട. മൂവരുടെ സേവനം വേണ്ടിവരില്ല. നോനും നാണൂനുംകൂടി കഴിക്കാവുന്ന പോരേയുള്ളൂ.

കൈകൂപ്പി, സല്യൂട്ട്ചെയ്ത്, കൈവീശി മന്ത്രി ടാങ്കോടിച്ചു പോയി.

വൈകുന്നേരം രാജാവ് നടനോടു ചോദിച്ചു:

ഡാ, ഇന്റലിജെൻസ് ചീഫ് രാമൻ നമ്പൂരി നിന്നെ ചോദ്യംചെയ്തോ?

ഇല്ലല്ലാ.

ചെയ്തൂന്നാല്ലോ കേൾവി.

ആരാ പറഞ്ഞേ?

കൗണ്ടർ ഇന്റലിജൻസ്.

നുണ പറയാണ്. നമ്പൂര്യച്ചനെ ഒരിക്കലേ ഞാൻ കണ്ടിട്ടുള്ളൂ. വരണകൊല്ലം കാലത്ത് ഈ കൊട്ടാരത്തിൽ വച്ച്.

എന്നാ കൗണ്ടർ ശവികള് പറഞ്ഞത് നൊണ്യന്നെ:

അവറ്റെ സൂക്ഷിക്കണം, ട്ടാ.

തട്ടാം. നമ്പൂരി മതി മ്മക്ക്.

സംശണ്ടാ? അയാളെ വശീകരിക്കാൻ ഞാൻ എന്തോരം നോക്കി? എത്ര നടികളെ പറഞ്ഞയച്ചു!

എന്നിട്ടാ?

തിരിച്ചു വന്നപ്പൊ എല്ലാറ്റിന്റേം കന്യാചർമ്മം ഭദ്രം.

മുന്നൂർക്കൊടാ?

കുമ്പാരന്റെ ചൂളേന്ന് എടുത്തമാതരി.

വെളുത്ത നസ്രാണ്യാണ്ടാ രാമൻ നമ്പൂരി.

അതീന്ദ്രിയധ്യാനത്തിന്റെ അപ്പന്റെ ആനന്ദനാണ്ടാ.

പതിമ്മൂന്ന്

## യുദ്ധം

പടിഞ്ഞാറൻ അതിർത്തിയിലെങ്ങോ ഒരിടത്ത് നന്നെ രാവിലെ രാമൻ നമ്പൂരി ഗണപതിഹോമം തുടങ്ങി. നാണ്വാരായിരുന്നു പരികർമ്മി. ഗണനായകന് തൃപ്തിയാവോളം അവിലും മലരും അപ്പവും ഹോമിച്ചു. അശേഷം പിശുക്കു കാണിച്ചില്ല. വിഘ്നേശ്വരന്റെ തുമ്പിക്കൈയിൽനിന്ന് തൃപ്തിയുടെ തീർഥജലം ഇറ്റുവീണു.

രാമൻനമ്പൂരി പറഞ്ഞു:

ഗണപതി ഭഗവാനുമബ്ജയോനി

പ്രണയിനിയാകിയ ദേവി വാണിതാനും

എന്നിവർക്കു തൃപ്തിയായി. പാതി യുദ്ധം നാം ജയിച്ചു.

നാണ്വാര് പോർക്കു വിളിച്ചു.

അടിയിലും മീതെ ഒടിയില്ല. അടമലർ നിവേദ്യത്തെ തോല്പിക്കാൻ മാത്രം നമുക്ക് ഒരു ശത്രു ജനിച്ചിട്ടില്ല. അവൻ പിറക്കാനിരിക്കുന്നേയുള്ളൂ എന്നുമാവാം.

പിന്നീട് ഹനുമാന് വടമാല ചാർത്തി നമ്പൂരി ചോദിച്ചു:

പൂപം—ച്ചാൽ അടവട. എങ്ങനെയുണ്ട്, ഹനു?

ഹനു പറഞ്ഞു:

നന്തമൂരി തനുകു രാമറാവു ഗാരുവിന്റെ ആന്ധ്രപ്രദേശത്താണല്ലോ ഞാൻ ജനിച്ചു വളർന്നത്. അവിടത്തെ ഉഴുന്നുവടയുടെ എരിവില്ല.

അസാരം പച്ചമുളക് വേണോ?

അടുത്ത യുദ്ധത്തിനാട്ടെ.

കപ്പൽമുളക് പൊടിച്ചത്?

വേണ്ട.

മുക്കുതുൾ?

ഹനു ചൂടായി:

മൂക്കുപൊടിക്കും തിന്മാനുള്ള പുകയിലയ്ക്കും പുതിയ ബജറ്റിൽ അതി നികുതി ചുമത്തിയ ഈ രാജാവ് ഏതാണ്? രാവണവംശം കുറ്റിയറ്റു പോയി ട്ടില്ലെന്നാണോ നാം ധരിക്കേണ്ടത്?

ഒരു ചെക്കൻ രാജാവാണ്.

സൂര്യവംശമോ ചന്ദ്രവംശമോ?

ഹാലിയുടെ കോമെറ്റ് വംശം.

എന്നാൽ അതാണീ ധൂമകേതുത്തം. ഇതു നിർത്തണം.

നിർത്താം. യുദ്ധം നാം ജയിക്കില്ലേ?

ഇതെന്തൊരു ചോദ്യോത്തരപംക്തി രാമവംശജനായ തിരുമേനി?

അല്ല. ചോദിച്ചെന്നേയുള്ളൂ,

വല്ല യുദ്ധവും നാം തോറ്റിട്ടുണ്ടോ?

ഇല്ല. യുദ്ധം സ്വയം തോൽക്കയെന്നല്ലാതെ പരിക്കിതുവരെ നമുക്കു പറ്റിയിട്ടില്ല.

തങ്ങൾ ജയിച്ചു എന്ന് ശത്രു ഉദ്ഘോഷിച്ച സമരങ്ങളൊക്കെ ചരിത്രത്തിന്റെ ന്യൂസ് പ്രിന്റിൽനിന്ന് നാം നീക്കം ചെയ്തിട്ടുമില്ലേ?

അതുവ്വ്.

എന്നാൽ ഈ യുദ്ധവും ജയിച്ചതായി കണക്കിൽ പിടിക്ക. ധൈര്യമായി മുന്നേറിക്കോളോണ്ടു. നമ്പൂരിക്കു പിന്നിൽ ഞാനുണ്ട്.

അതുമതി. ഒരു കൊരണ്ടേനേം നാം ബാക്കിവയ്ക്കില്ല.

എന്നാൽ ആദികപിരാമൻ വയർനിറച്ച് നെല്ലരിച്ചോറുണ്ട് നാണുനേം മുൻനടത്തി നീങ്ങിക്കോളൂ.

രാമൻ നമ്പൂരി നാണ്വാരോട് പഞ്ചാംഗം നോക്കാൻ പറഞ്ഞു.

എന്താ തിഥി?

ശുക്ലപക്ഷ സപ്തമി.

നാളോ?

ഭരണി ഇരുപതിൽപരം നാഴികയ്ക്കുണ്ട്.

യുദ്ധത്തിന്റെ സുബേദാർ മേജറായ കുജൻ എവിടെയാണ്?

മേടത്തിൽ സ്വക്ഷേത്രം.

എന്നാലിനി ഒന്നും നോക്കാനില്ല. ഒരു ജോടി ബൈനോക്കുലേഴ്സ് കൊണ്ടുവാ.

രാമൻ നമ്പൂരി അതിർത്തിക്കപ്പുറം ശത്രുവിനെ നോക്കി.

നമുക്കും അവനും മദ്ധ്യേ വിലങ്ങനെ മുള്ളുവേലി കെട്ടിയിരിക്കുന്നു. അതിനപ്പുറം ശത്രുവിന്റെ ടാങ്കും കാലാളും. വടക്കുമാറി പാറയുടെ വടമല തെന്മലകൾ.

രാമൻ നമ്പൂരി കല്പിച്ചു:

നമ്മുടെ സാപേഴ്സും മൈനേഴ്സും ആദ്യം ആ പാറക്കുന്നുകൾ പൊട്ടിക്കട്ടെ. ചുമരുകെട്ടാൻ പാകത്തിൽ കരിങ്കല്ലിൻ കഷണങ്ങളായി ഇങ്ങോട്ട് കടത്തട്ടെ. ശത്രുവിന് സൂക്ഷ്മമായി കാണാൻ കഴിയാത്തവിധം സൂര്യൻ അവിടെ ഒരു കരിമേഘത്തിനുള്ളിൽ ഒളിക്കട്ടെ.

കമ്പിവേലി ഭേദിക്കുന്നതെങ്ങനെയെന്ന് നാണ്വാര് ചോദിച്ചു.

പരമശിവൻ തനിക്കുപദേശിച്ച താണ്ഡവമന്ത്രം രാമൻ നമ്പൂരി വേദത്തിന്റെ ചിട്ടയിൽചൊല്ലി. ഉടനേ ഇരുമ്പുവേലി ഉടനീളം മുള്ളുവേലിയായി. മുള്ളും കോലുമായിച്ചുരുണ്ട് കൂമ്പാരംകൂടി. ചപ്പില വന്ന് അതിനെ മൂടി.

ഒരു ചുഴലിക്കാറ്റടിച്ച് അതു വട്ടംചുറ്റി മേലോട്ടുയർന്നു. എല്ലാറ്റിനും മീതെ ഒരു പൊട്ടിപ്പിശാച് അട്ടഹസിച്ചു. വലിയ ശങ്ക മുട്ടിവിളിച്ച ശത്രുഭടന്മാർ മലയിടുക്കുകളിൽ താണു.

തോട്ടയും ഡയനമിറ്റും കരിങ്കൽ തൊഴിലാളി യൂണിയനുമായി നമ്മുടെ ഭടന്മാർ മുന്നേറി. ആൽഫ്രഡ് നൊബേലിന്റെ നേതൃത്വത്തിൽ അവർ പാറ പൊട്ടിച്ചുതുടങ്ങി.

ഇത്തവണ ആർക്കാണ് മലയാളത്തിൽ നൊബേൽ സമ്മാനം എന്നു ചോദിച്ച മദിരാശി റെജിമെന്റിലെ ഒരു ജവാനോട് തനിക്കല്ല എന്ന് ആൽഫ്രഡ് പറഞ്ഞു.

പാറ പൊട്ടുന്നതിനൊപ്പം പരിസരം മലിനമായി. മലമുകളിൽ ശിലാവ്രണങ്ങൾ തെളിഞ്ഞു. രാമൻ നമ്പൂരി ഒരു ശിലാഹൃദയനാണ് എന്ന നിലവിളി മാറ്റൊലിക്കൊണ്ടു.

ശത്രു പ്രതിഷേധിച്ചു. പാറവെടി ഉടനെ നിർത്തിയില്ലെങ്കിൽ പരിസര സംരക്ഷണാർഥം തങ്ങൾ വൈകാതെ യുദ്ധം ചെയ്തു തുടങ്ങുമെന്ന് താക്കീതുചെയ്തു.

രാമൻ നമ്പൂരി മറുകുറി വിട്ടു.

വികസ്വരമായ ഒരു സമ്പദ്വ്യവസ്ഥയിൽ കെട്ടിടനിർമ്മാണം അത്യന്താപേക്ഷിതമാണ്. എവിടെ പാറ കണ്ടാലും ആർക്കും പൊളിക്കാൻ അവകാശമുണ്ട്. ദൈവനിർമ്മിതിയാണ് പാറ. പാറ, പാറശ്ശേരി, പാറക്കുഴി, മേനോൻ പാറ മുതലായ സ്ഥലനാമങ്ങൾ അനുസ്മരിക്ക. കടലാസുസഹിതം പ്രതിഷേധക്കുറിപ്പ് നിരസിച്ചിരിക്കുന്നു.

എന്നാൽ ടാങ്കുമായി തങ്ങൾ മുന്നേറുകയാണെന്ന് ശത്രു പറഞ്ഞു. മഹാഭാരതീയരുടെ ശിലാപ്രേമത്തെ പൊടിതുളാക്കുന്നുണ്ട്. ഒരിക്കൽകൂടി താക്കീത് തരുന്നു. ഒരു കഷ്ണം പാറകൂടി പൊട്ടിച്ചാൽ ശത്രുസൈന്യത്തെ തങ്ങൾ ശിലയാക്കും.

രാമൻ നമ്പൂരി പറഞ്ഞു:

എന്നാൽ കൊണ്ടുവാ, ടാങ്ക് കൊണ്ടുവാ, ടാങ്കർ കൊണ്ടുവാ. സൂപ്പർ ടാങ്കർ കൊണ്ടുവാ, സൂപ്പർ ടാങ്കർ ബെർത്ത് കൊണ്ടുവാ, നോനൊന്നു കാണട്ടെ.

പാറ പൊളിക്കുന്നവർക്കു നേരെ ടാങ്കിന്റെ കോളം നീങ്ങി. രാമൻ നമ്പൂരി വരുണമന്ത്രം ജപിച്ചു. ടാങ്കുകളുടെ തോക്കിൻ കുഴലിലൂടെ തുമ്പിക്കൈവണ്ണത്തിൽ ജലം പ്രവഹിച്ചു തുടങ്ങി. ഗാന്ധാരദേശത്ത് ഒരു ന്യൂനസമ്മർദ്ദം രൂപംകൊണ്ടു. ഇൻസാറ്റ് വൺബി ഉപഗ്രഹം മർദ്ദകനെ ശത്രുവിന്റെ തലയ്ക്കു മുകളിൽ കൊണ്ടുപോയി തിരിമുറിയാത്ത മഴയായി പെയ്തു. മണലാരണ്യമായിരുന്ന യുദ്ധഭൂമിയിൽ പ്രളയമായി. ടാങ്കും ഭടന്മാരും ചെളിയിൽ പൂണ്ടു.

രാമൻ നമ്പൂരി അന്നപൂർണ്ണസ്തോത്രം ചൊല്ലിയപ്പോൾ മഴ നിന്നു. ടാങ്ക് ട്രാക്റ്ററായി. ജവാൻ കൃഷീവലനായി. ചക്രവാളം തൊട്ട് ഇസ്താൻബുൾ വരെ വ്യാപിച്ചു കിടന്ന ഭൂവിഭാഗത്തെ യന്ത്രവും മനുഷ്യനുംചേർന്ന് ഉഴുതു മറിച്ചു. പൂന, പൂസ, കൊറ്റ, പട്ടാമ്പി, ഒറ്റപ്പാലം തുടങ്ങി കാർഷികഗവേഷണ കേന്ദ്രങ്ങളിൽനിന്ന് വരുത്തിയ അത്യുൽപാദനശേഷിയുള്ള നെല്ലും ഗോതമ്പും വിത്തിനങ്ങൾ അവിടെ കൃഷിചെയ്തു. മേൽനോട്ടത്തിനെത്തിയ പ്ളാനിങ് കമ്മിഷനിലെ വിദഗ്ധരെ കസ്റ്റഡിയിലെടുത്ത് ചോദ്യംചെയ്തു.

തക്കസമയത്ത് ജൈവരാസവളപ്രയോഗം നടത്തിയതിനാൽ നെല്ലും ഗോതമ്പും ചെന്തെങ്ങുയരത്തിൽ വളർന്നു. അടിമുടി കതിര്. മുന്നൂറു മേനി വിളഞ്ഞു.

ശത്രു പ്രതിഷേധിച്ചു:

ഇതു തൂറിത്തോല്പിക്കലാണ്. ഞങ്ങൾ പ്രതിഷേധിക്കുന്നു. ഈ ധാന്യ മത്രയും ഞങ്ങൾ എന്തുചെയ്യും?

രാമൻ നമ്പൂരി പറഞ്ഞു:

മൂന്നു മുറിഞ്ഞ അരിയാക്കി, നാലുകറിയുംകൂട്ടി ഭക്ഷിച്ചോ. ഉണ്ടവൻ ഊക്കനാവും അവനു പിന്നെ യുദ്ധംചെയ്യുവാനും തോന്നില്ല.

ഭക്ഷ്യധാന്യം ഇവിടെ വേണ്ടത്ര ബഫർ സ്റ്റോക്കുണ്ട്. ഈ വിളവ് അങ്ങോട്ടുതരട്ടെ?

ദാനമായിട്ടാണെങ്കിൽ തന്നേക്ക്.

എന്നാൽ യുദ്ധം നിർത്തുമോ?

നിർത്താം. പക്ഷേ, താൻ കാലാകാലത്തേക്ക് നോന്റെ അതിർത്തിയിൽ നിന്നു പിൻവാങ്ങണം.

താണുവണങ്ങി പിൻവാങ്ങാം.

ആതങ്കവാദികളെ അതിർത്തിക്കിപ്പുറം വിടുമോ?

വിടില്ല. ഇവിടെ വധിച്ചോളാം.

എന്നാൽ ധാന്യം അളന്നിങ്ങോട്ട് മറിക്ക്.

വടിപ്പനല്ല, നിറപറയായിട്ട്.

ശത്രു അളന്നുതുടങ്ങി:

ഒന്നേ പൊലി.

പൊലി രണ്ടേ.

ഒമ്പതേ പൊലി.

വരികാ പൊലി.

ചാക്കും ചാക്കുസൂചിയും ചാക്കുനാരുമായി വരാൻ രാമൻ നമ്പൂരി ഫുഡ് കോർപ്പറേഷൻ ജനറൽ മാനേജർക്ക് വയർലസ്സ് വഴി ഒരു സന്ദേശകാവ്യം വിട്ടു.

പതിന്നാല്

## ഭൂതത്താൻ

മദിരാശി ഹോട്ടലിൽ കാലത്ത് പത്തുമണിക്ക് ഊണു കഴിച്ച് രാമൻനമ്പൂരി താഴെയിറങ്ങി വെറ്റിലപാക്കു കടയിൽ നിന്ന് ഒരിക്കൽ മുറുക്കാൻ വാങ്ങി പത്തു പൈസയ്ക്കു ചവച്ചു രണ്ടുപേരുടെ യാത്രയ്ക്കുള്ള നിമിത്തം കണ്ടു.

അതിലൊന്ന് നാണുവാണ്. നാണ്വാര് കാലത്ത് നാട്ടിൽപ്പോയി. അതിർത്തിയിലെ യുദ്ധത്തിനുശേഷം അവൻ വിവശനായിരിക്കുന്നെന്ന് നമ്പൂരിക്കു തോന്നി. നാല്പത്തൊന്നു ദിവസം തേച്ചുകുളിച്ച് പാൽപായസ ത്തോടെ ഊണുകഴിച്ച് കഥകളി കണ്ടാലേ അവനിനി പഴയ ബുദ്ധി തിരിച്ചു കിട്ടൂ. അങ്ങനെയാവട്ടെ.

രണ്ടാമത് യാത്രപോകുന്നവനാര്? നമ്പൂരി ന്യൂസ് സ്റ്റാൻഡിൽ കിടന്ന ദിനപത്രം നോക്കി.

അമ്പട! അതുമുണ്ടായോ?

ആഭ്യന്തരകാര്യം കുട്ടിച്ചുവരാക്കുന്ന ഭൂതത്താൻ മന്ത്രി, രാജാവിനെയും രാജാവായ പ്രസിഡണ്ടവർകളെയും വിമർശിച്ചിരിക്കുന്നു. രാജ്യത്തെ ഒന്നാം പൗരന് കൈയൊപ്പിടാൻ അറിയില്ലത്രെ. ഒപ്പിടാനയച്ച ബില്ലുകളൊക്കെ അയാൾ തിരിച്ചയയ്ക്കുന്നത്രെ. ഇടതു പെരുവിരലടയാളം മതിയെന്നു പറഞ്ഞപ്പോൾ ആ വിരലിനു വാതമാണത്രെ. ഇങ്ങനെ ഒരു വേഷം പ്രസി ഡണ്ടായി നമുക്കു വേണോ? അയാളെ ചെല്ലും ചെലവും കൊടുത്ത് നിർത്തണോ? വേറാളെ കിട്ടില്ലേ?

രാമൻ നമ്പൂരി പിന്നൊന്നും ചിന്തിച്ചില്ല. നേരേ പ്രസിഡണ്ടിന്റെ ഭവന ത്തിലേക്കു പോയി. ആയിരം മുറിയും രണ്ടായിരം കിടക്കയും പെരുങ്കളവും ആനപ്പന്തിയും ഊട്ടുപുരയുമായി വലിയ കൊട്ടാരം റെയ്സീന കുന്നിൽ തലകുത്തിനിന്നു.

പണ്ടിവിടം വാണ വേദാന്തത്തിന്റെ ഒരു കടലാസ്പുലി വിഭാര്യനാ യിരുന്നു. അതുകൊണ്ട് ആഴ്ചയിൽ മൂന്നു രാത്രിയെങ്കിലും നേരമ്പോക്ക് വേണ്ടിയിരുന്നു. കഥാപ്രാസംഗികനായിരുന്നെങ്കിലും ആശാന് സ്ത്രീകളെ കൈകാര്യം ചെയ്യാൻ അറിയില്ലായിരുന്നു. ഒരിക്കൽ പാരീസിൽ അദ്ദേഹം ഒരു ഫ്രഞ്ചിനി സെക്രട്ടറിയെ അസ്ഥാനത്ത് കയറിപ്പിടിച്ചതും രഹസ്യമായി പ്രചരിക്കുന്ന വാസ്തവോക്തിയാണല്ലോ. മോഹണ്ട്, ഒന്നു തരായാൽ നന്ന്. വയ്യാച്ചാൽ വേണ്ടേനും എന്നു പറഞ്ഞാൽ മിക്കവരും തരും എന്ന് രാമൻ

നമ്പൂരിക്ക് ഉറപ്പാണ്. ഒരു പരസ്പര സഹായ സംഘം ക്ലിപ്തമാണല്ലോ സ്ത്രീപുരുഷബന്ധം. വേദാന്തിക്ക് ആ വഴി പരിചയമില്ല.

അദ്ദേഹം പ്രസിഡണ്ടായപ്പോൾ നേരമ്പോക്കിന്റെ ചുമതല കർണ്ണലിന്റെ പദവിയുള്ള ഒരു ഡെപ്യൂട്ടി മിലിറ്ററി സെക്രട്ടറിക്കായിരുന്നു.

ഒരു രാത്രി എണ്ണം പറഞ്ഞ ഒരു അവിഹിതത്തെകൂട്ടി വന്നപ്പോൾ പാലും പഴവും അത്താഴമായി ചെലുത്തി യുദ്ധത്തിനു തയ്യാറായ പ്രഥമ പൗരനുണ്ട് കസേരയിലിരുന്ന് കൂർക്കംവലിക്കുന്നു. വൃദ്ധനെ വിളിച്ചുണർത്താൻ നവാഗത കർണ്ണലിനെ സമ്മതിച്ചില്ല. താങ്കളാണ് ഇന്ന് എന്റെ വിഹിതം എന്നു പറഞ്ഞ് അവൾ അവനെ പൊക്കി.

നേരംപുലർന്നിട്ടും അവർക്ക് രാത്രിപോയതറിഞ്ഞില്ല.

രാവിലെ കർണ്ണൽ മൂത്താശാരിയോടു ബോധിപ്പിച്ചു.

ഇന്നലെ കൊണ്ടുവന്ന ചരക്ക് പറന്നുവെട്ടുന്ന കൂട്ടത്തിലായിരുന്നു. പക്ഷേ, കുലസ്ത്രീ വന്നപ്പോഴേക്കും തിരുമനസ്സുകൊണ്ട് ഗാഢനിദ്രയിലായിരുന്നു. എന്നാൽ തുടങ്ങുകയല്ലേ എന്ന് ഉണർത്തിച്ചപ്പോൾ 'പോ' എന്നാണ് ഉത്തരവായത്. വെടോണ്ട്.....

പ്രസിഡണ്ട് പറഞ്ഞു:

സാരല്ല. ഇന്നലെ നിദ്രയിൽതരായി; ഇന്ന് ജാഗ്രത്തിൽ പൊടിപൊടിക്കാം.

കർണ്ണൽ പറഞ്ഞു:

ക്ഷമിക്കണം. ഇന്നു പറ്റില്ല. രാത്രി കണ്ണു ചിമ്മിയിട്ടില്ല.

ആര്?

അടിയൻ.

മേൽപറഞ്ഞ്തിന്റെ അന്തസ്സാരം എന്തെന്നാൽ, നേരമ്പോക്കിന്റെ കാര്യം വിസ്തരിക്കാൻ തുടങ്ങിയാൽ അവസാനമില്ല. തുടങ്ങിയേടത്തേക്കു തിരിച്ചുപോവും വീണ്ടും വീണ്ടും.

കോട്ടയ്ക്കകത്തെ കൊട്ടാരത്തിലെ സ്വീകരണമുറിയിൽ കയറി രാമൻ നമ്പൂരി കൈകാൽ കഴുകി. സന്ദർശകഹാളിലെത്തി ദേഹശുദ്ധി വരുത്തി. വിദേശത്തെ പ്രമാണിമാരെ സ്വീകരിക്കുന്ന ശാലയിലെത്തി അവിടെ പ്രസിഡണ്ടിനെ ക്ഷണിച്ചുവരുത്തി. അകമ്പടിക്കാരായി മിലിറ്ററിക്കാരോട് ബാരക്കുകളിലേക്ക് മടങ്ങാൻ പറഞ്ഞു.

പ്രസിഡണ്ട് പറഞ്ഞു:

ഞാൻ വലഞ്ഞു തിരുമേനി. ഈ ഭൂതത്താനും അവന്റെ രാജാവും ഏറെക്കാലമായി നമ്മെ ദ്രോഹിക്കുന്നു. താങ്കളെ അല്പനേരത്തേക്കു കണ്ടാൽ തരക്കേടില്ല എന്ന് ഒരു സന്ദേശം അയയ്ക്കാൻപോലും എനിക്ക് സാധിക്കുന്നില്ല. രണ്ടു കൈകൊണ്ടും വിവിധ ഭാഷകളിൽ ഒപ്പിടാൻ കഴിവുള്ള നാം ഇപ്പോൾ പെരുവിരലടയാളം വയ്ക്കാൻപോലും കഴിവില്ലാത്തവനുമായിരിക്കുന്നു. എനിക്കു വയ്യ.

രാമൻ നമ്പൂരി പറഞ്ഞു:

താൻ പരിഭ്രമിക്കണ്ട. കൂലിക്കത്ത്, ഊമക്കത്ത് ഇത്യാദി നിരോധിച്ചു കൊണ്ടുള്ള ബില്ലല്ലേ താൻ ഒപ്പിടാൻ വിസമ്മതിച്ചത്?

അതെ.

നോൻ നിരീച്ചു. ആട്ടെ, വേറേതുവിധമാണ് തന്നെ ഭൂതവും രാജാവും ദ്രോഹിക്കുന്നത്?

കാലത്ത് കക്കൂസിൽ കയറിയാൽ തവണക്കാരൻ വന്നു വാതിൽക്കൽ മുട്ടി പറയും. 'രാജാവിന്റെ ടെലഫോൺ വിളി' എന്ന്. ഒരു കണ്ടിയേ പോയി ട്ടുണ്ടാവൂ. ബാക്കി പിന്നെ അമുക്കണം. ഉടനെ മലബന്ധമായി. പിന്നെ ഒരു ഞാറ്റുവേല കഴിയണം, മര്യാദയ്ക്ക് ഒന്നു തൂറാൻ.

കഷ്ടാണേയ്! ഒരു നേരമ്പോക്കിന്റെ ലയംതരുന്ന സുഖവിരേചനത്തിന് മനഃപൂർവ്വം വിഘ്നം സൃഷ്ടിക്കുക എന്നു വെച്ചാൽ.......

കഴിഞ്ഞോ? വിമാനത്തിൽ സർക്കീട്ട് പോകുമ്പോൾ റേഡിയോ സന്ദേശം വരും: ഉടൻ തിരിച്ചുവരിക. നൂറ് മന്ത്രിമാരെ സത്യപ്രതിജ്ഞ ചെയ്യിക്കാ നുണ്ട്. ഒന്നുരണ്ടു തവണ ഞാൻ അനുസരിച്ചു. പിന്നെ പറഞ്ഞു, ബേൻ ചോദ്, വേണച്ചാൽ നിയ്യ് പ്രതിജ്ഞ ചെയ്യിച്ചോ. അതോടെ ആ കളി നിന്നു.

രാജ്യത്ത് ഒരു കുഞ്ഞും സത്യം പാലിക്കാതേയുമായി, അല്ലേ?

അത് എന്നേ നിന്നു.

വേറെ ദ്രോഹം?

ഉണ്ണാനിരുന്നാൽ തന്തൂരിക്കോഴിക്കുമേൽ കാഷ്ഠം.

ഫോറിൻ ചാത്തന്റേതാവും.

അതുതന്നെ. ഇന്ത്യൻ ചാത്തന്റേതു കണ്ടാൽ എനിക്കു തിരിച്ചറിയാം.

പിന്നെ?

തൈരിൽ ശ്മശ്രു.

അതിവിടെ സംഘടിപ്പിച്ചതാവും.

ശരിയാവാം. പക്ഷെ, രാജാവ് പറയുന്ന മാതിരി എന്റെ താടിയിൽനിന്നു കൊഴിഞ്ഞതല്ല.

ഫോറിൻ ചാത്തന്റേതല്ലല്ലോ?

അതല്ല.

ആട്ടെ. താൻ സോഷ്യലിസത്തിൽ വിശ്വസിക്കുന്നുണ്ടോ?

തീർത്തും.

പണിയെടുക്കാത്തവൻ ഉണ്ണണ്ട എന്ന തത്ത്വത്തിൽ?

ഉവ്വ്.

ഈ രാജ്യത്തെ വെള്ളക്കോളർ വർഗമാണ് സോഷ്യലിസത്തിനെതിര്. ഗുദത്തിൽമാത്രം ബുദ്ധിജീവിയായ ഇവരിൽ ഒരുവൻ ഒരിക്കൽ നമ്മോടു ചോദിച്ചു, തിരുമേനി പറയുന്ന സോഷ്യലിസ്റ്റ് രാജ്യങ്ങളിൽ രാത്രി ഉറക്കം വന്നില്ലെങ്കിൽ ഉറക്കഗുളിക കിട്ടുമോ എന്ന്. സോഷ്യലിസ്റ്റു വ്യവസ്ഥിതി യിൽ ഉറക്കഗുളിക വേണ്ട. നിദ്ര യഥാസമയം വരും എന്നു പറഞ്ഞപ്പോൾ

അവൻ ചിരിച്ചു. അവനെ പറഞ്ഞിട്ടു കാര്യമില്ല. വിസ്തരിച്ചു പറഞ്ഞുകൊടുക്കാൻ മെനക്കെടുന്നതും പാഴിലാണ്. വളരുന്ന തലമുറയെ കാര്യം പഠിപ്പിക്കണം.

അതാണു ശരി.

മദ്ധ്യവർത്തിമാന്യനെ പഠിപ്പിക്കാൻ നിന്നാൽ അവന്റെ അടുത്ത ചോദ്യം, ഉറക്കഗുളിക കഴിച്ചുറങ്ങി എഴുന്നേറ്റാൽ അവിടെ അഭിപ്രായസ്വാതന്ത്ര്യം ഉണ്ടോ എന്നാവും.

ഉണ്ടവനല്ലേ ചിന്താ സ്വാതന്ത്ര്യ വൈകൃതത്തിനു തോന്നു.

സന്തോഷായി. തനിക്കു കാര്യമറിയാം.

സന്തോഷം.

എന്നാൽ താൻ അസാരം മുൻകൈയെടുത്താൽ ഇവിടെ നമുക്കത് നടപ്പിലാക്കാം.

എങ്ങനെ?

തന്റെ സന്തോഷമുള്ള കാലത്തോളമേ ഏതു മന്ത്രിക്കും ഇവിടെ വാഴാൻ കഴിയൂ.

തന്റെ 'പ്ലെഷർ' താൻ പിൻവലിച്ചാൽ സകല ഭൂതങ്ങളും പുറത്ത്. ധരിച്ചിട്ടുണ്ടോ?

ഭരണഘടനയിൽ അങ്ങനെ പറയുന്നതായി കേട്ടിട്ടുണ്ട്.

എന്നാൽ താൻ രാജാവിന് ഓരോല തര്—ഭൂതത്താനിൽ തനിക്കുണ്ടായിരുന്ന സന്തോഷം—പ്ളെഷർ—താൻ പിൻവലിച്ചിരിക്കുന്നു എന്നു കാണിച്ച്.

എന്നിട്ട്?

നോൻ അത് രാജാവിനു കൊടുക്കാം. പിന്നെ ക്ഷണം കഴിയും. നോനും രാജാവും തമ്മിലുള്ള അഭിമുഖം സ്വകാര്യമായി സംപ്രേഷണം ചെയ്യാം. താനിവിടെ മുറിയടച്ചിരുന്ന് ടെലിവിഷൻ പെട്ടിയിൽ കണ്ടുകൊൾക.

കത്തു തരാം, കളിയും കാണാം. പക്ഷേ, കാലാവധിക്കു മുമ്പ് ഞാൻ പുറത്തു പോകുന്നതിലാണോ അതു കലാശിക്കുക?

അല്ല. സൈ്വരമായി രണ്ടുനേരവും ശങ്ക നിർവഹിച്ച് റേഡിയോ സന്ദേശം വരാത്ത വിമാനത്തിൽ യാത്രചെയ്ത്, ഫോറിൻ ചാത്തന്റെ കാഷ്ഠമില്ലാത്ത തന്തൂരിക്കോഴി തിന്ന്, അഞ്ചുവർഷം കൂടി താൻ ഇവിടെ വാഴുന്നതിലായിരിക്കും.

പിന്നെ പ്രസിഡണ്ടിന് സംശയമുണ്ടായില്ല.

പതിനഞ്ച്

## വല്യമ്പരാൻ ഒഴിഞ്ഞു

രാമൻനമ്പൂരി കടന്നുചെന്നപ്പോൾ ചെക്കൻ രാജാവ് പ്രസന്നവദനനായി എഴുന്നേറ്റു. അവന് നോനെ ഒന്നു തൊഴുതാൽ മതി, എല്ലാം ശരിയാക്കാം. പക്ഷേ അവനതു തോന്നില്ല എന്നിപ്രകാരം ചിന്തിച്ച്, താൻ ഇരുന്നശേഷം രാമൻ നമ്പൂരി ചെക്കനോടു പറഞ്ഞു: നിയ്യും ഇരുന്നോ, ഇനി അധികനേരം ഇതു തരായെന്നു വരില്ല.

ഹരം മൂത്ത ചെക്കൻ കസേരയുടെ രണ്ടു കൈയും അമർത്തിപ്പിടിച്ച് അതിലിരുന്നു.

തിരുമേനിക്ക് എന്തു തന്നാലാണ് മതിയാവുക എന്നറിയുന്നില്ല. ചക്രമോ, വിഷമവൃത്തമോ, കരമൊഴിവായി ഭൂമിയോ......

എന്തിനാണത്?

ഹരിതവിപ്ലവം വഴി യുദ്ധം ജയിച്ചതിന്. നമുക്കെതിരായി ഏഴാം കപ്പൽപ്പടയെ നിയോഗിക്കണോ എന്ന് പ്രസിഡണ്ട് റെയ്ഗന്റെ ഗൂഢാലോചന പൊളിച്ചതിന്.

സന്തോഷായി. ഇനി ചക്രത്തിന്റെ കാര്യമെടുക്കാം. തനിക്ക് ശകടയോഗമുണ്ട്. ഇടയ്ക്കിടെ ജോലിയുടെ സ്വഭാവം മാറും.

എന്താണാവോ പറഞ്ഞുപിടിച്ച് തെളിച്ചുകൊണ്ടുവരുന്നത്?

തന്റെ ഭൂതത്താൻ മന്ത്രി എങ്ങനെയുണ്ട്?

മിടുക്കനാണ്.

അവൻ പ്രസിഡണ്ടിനെ ശകാരിച്ചോ?

പത്രത്തിൽ വായിച്ചു. ബില്ലുകൾ ഒപ്പിടാൻ കൂട്ടാക്കാത്തവരെ ഇടയ്ക്ക് ഒന്നു തോണ്ടിയാലേ രക്ഷയുള്ളൂ.

എന്നാൽ പ്രസിഡണ്ടിന്റെ 'സന്തോഷ'മുള്ള കാലത്തോളം മാത്രമേ ആർക്കും ഇവിടെ മന്ത്രിയായി വാഴാൻ കഴിയൂ. ഭരണഘടനയിൽപ്പറയുന്ന 'പ്ലെഷർ' വായിച്ചിട്ടുണ്ടോ?

കർക്കിടകത്തിൽ രാമായണത്തിനൊപ്പം പാടിക്കേട്ടിട്ടുണ്ട്.

എന്നാലിതാ ഭൂതത്താനിൽ നിന്ന് തന്റെ സന്തോഷം പിൻവലിച്ചുകൊണ്ടുള്ള പ്രസിഡണ്ടിന്റെ കത്ത്. തനിക്കാണ്. വലതുനിന്ന് ഇടതോട്ട് ഉർദുമട്ടിൽ കത്തു മുഴുവൻ വായിച്ച് രാജാവ് ചോദിച്ചു:

പ്രസിഡണ്ട് ഇത് കാര്യമായി എടുത്തിരിക്കയാണോ?

താൻ പറയുന്നത് കാര്യം, പ്രസിഡണ്ട് പറയുന്നത് പൊളി, അല്ലേ? ശിക്ഷ ശിക്ഷ!

അതല്ല?

പിന്നെ?

ഇനി ഇങ്ങനെ പറയരുതെന്ന് ഭൂതത്താനോടു പറയാം.

പോര. ഭരണഘടനപോലെ ഒരു ഭരണഘടനാ പ്രതിസന്ധിയും ഇവിടെ നിലവിലുണ്ട്.

ഭൂതത്താൻ ഇങ്ങനെ പറഞ്ഞതിനു തെളിവ്?

ഒടിയന്റെ മുമ്പിൽ മായം തിരിയണ്ട. നോൻ ന്യൂസ് ഏജൻസിയെ വിളിച്ചു ചോദിച്ചു. ഭൂതത്താന്റെ മൊഴിയുടെ ഒറിജിനൽ വാക്കുകൾ അവർ എനിക്ക് കാണിച്ചുതരികയുണ്ടായി.

എന്നാൽ ഭൂതത്തോട് രാജിവയ്ക്കാൻ പറയാം.

തരാവില്ല. കൂട്ടുത്തരവാദിത്വമാണ് മന്ത്രിസഭയ്ക്ക്.

എന്നു പറഞ്ഞാൽ?

മന്ത്രിസഭ ഒന്നടങ്കം രാജിവച്ചില്ലെങ്കിൽ പ്രസിഡണ്ടിന് തന്നെ ഡിസ്മിസ് ചെയ്യാം.

അങ്ങനെയുണ്ടോ?

അതുവ്വ്.

അറ്റോർണി ജനറലിനോട് അഭിപ്രായം ചോദിച്ചാലോ?

വിശേഷായി, കക്ഷികളെ പിഴിഞ്ഞ്, ആദായനികുതി കൊടുക്കാതെ, കണ്ടമാനം പണമുണ്ടാക്കിയശേഷം രാഷ്ട്രീയക്കാരുടെ പിന്നാലെ നടന്ന് അഡ്വക്കേറ്റും ജനറലുമായവനോടുതന്നെ ചോദിക്ക് നിയമോപദേശം. അവറ്റ പറയും, പരിഭ്രമിക്കാനില്ല. സുപ്രീം കോടതീന്ന് സ്റ്റേ തരാവും എന്ന്. അതിനിടെ പ്രസിഡണ്ട് നിന്നോട് കൊട്ടാരം കാലിയാക്കാൻ പറഞ്ഞാൽ അതുമായി. എന്നിട്ട് കോടതിയിൽ പോയാൽ ബഞ്ച് വിധിക്കും. രാജാവില്ല, സ്റ്റേ നിലനില്ക്കില്ല എന്ന്.

ഇനിയെന്ത് ചെയ്യും?

നിന്നെ ഡിസ്മിസ് ചെയ്താൽ പത്തു നിമിഷത്തിനകം തൊപ്പിക്കാർ അവരിലൊരാളെ രാജാവാക്കില്ലേ, എന്തു വില റൊക്കം കാശായിക്കൊടുത്തും.

അതുവ്വ്. പക്ഷേ, വോട്ടവകാശം പോലുമില്ലാത്ത ഒരു പ്രജയുടെ വിനയത്തോടെ ഞാൻ തിരുമേനിയോട് അപേക്ഷിക്കുകയാണ്, അഭ്യർഥിക്കുകയാണ്, എന്നെ രക്ഷിക്കണം.

ഏത് നിമിഷവും രാജാവല്ലാതാകാൻ പോകുന്നവന്റെ കൈ തലോടി രാമൻ നമ്പൂരി പറഞ്ഞു.

കുട്ട്യോളെപ്പോലെ നെലോളിക്കണ്ട, നിയ്യ്. വഴിയുണ്ടാക്കാം,

എന്തു വഴി?

താനും തന്റെ പെണ്ണും കൂടി 'ദി ഹെയ്ഗ്' എന്നു പേരായ വിസ്കിയുടെ നാട്ടിൽ പോ, അന്താരാഷ്ട്രക്കോടതിയും അവിടെയാണ്, നിന്നെ പിരിച്ചു വിടുന്നതിനെതിരായി അവിടന്ന് ഒരു മുൻകൂർ സ്റ്റേ വാങ്ങ്. നിയ്യാ രാജാവ്. ഇംഗ്ലണ്ടിലെ രാജസ്ഥാനം നിർത്തിയാലേ നിയ്യും ഒരു ബുദ്ധിശൂന്യനായ കൽഹണ ബ്രാഹ്മണ കുമാരനല്ലാതാവൂ എന്ന് വക്കീലിനോട് വാദിക്കാൻ പറ. അവിടെ തരായില്ലെങ്കിൽ ഇവിടെ സുപ്രീംകോടതിയുടെ ഭരണഘടനാ ബഞ്ചിനു മുന്നിൽ വാ. നിന്നെ അതിൽക്കയറ്റി നിർത്താം.

ഞങ്ങൾ എങ്ങനെ പോകും?

രഹസ്യമായി വിമാനംവഴി നാടുകടത്താൻ ഏർപ്പാടു ചെയ്യാം. അധികം സാമാനം എടുക്കണ്ട. ഒരു ചെറിയ പെട്ടിയും എയർബാഗും മതി. യൂറോപ്പിലെ കാശ്മീരത്ത് നമ്പറില്ലാത്ത ബാങ്ക് എക്കൗണ്ട് ഒരു പടിയില്ലേ? പിന്നെ ജീവിക്കാനും കേസ് വാദിക്കാനും എന്താ പഞ്ഞം?

എവിടെപ്പോകുന്നു എന്നു ജനം ചോദിച്ചാലോ?

പടിഞ്ഞാറ് യുദ്ധം കഴിഞ്ഞ സ്ഥലത്ത് ജനത്തിന്റെ പട്ടിണി എങ്ങനെയുണ്ടെന്നു നോക്കാനാണെന്നു പറ. അതല്ലേ നിന്റെ വിനോദം.

രാജാവ് പിന്നെയും ശങ്കിച്ചപ്പോൾ രാമൻ നമ്പൂരി പറഞ്ഞു:

നല്ലത് തോന്നില്ലെങ്കിൽ നിനക്ക് കഷ്ടകാലമാണ്. പറഞ്ഞില്ലെന്നു വേണ്ട.

ശരി, പോയി സ്റ്റേ വാങ്ങിവരാം.

എന്നാൽ സ്വദേശാഭിമാനി ചെക്കൻ രാജാവിനെ നാടുകടത്താനുള്ള ഉപായമൊക്കെ നാം ഭംഗിയാക്കാം. നിയ്യും പെണ്ണും കുപ്പായം മാറി യാത്രയ്ക്ക് തയ്യാറെടുത്തോ. ഭക്ഷണത്തിന് പൊതിച്ചോറു മതി. ഉണ്ട്, ഇലയിൽത്തന്നെ കൈയും ചിറിയും തുടച്ച് ഇലത്തുണ്ട് വിമാനത്തിന്റെ ജനവാതിൽവഴി കളഞ്ഞാൽ മതി.

രാത്രി വൈകീട്ട് ടെലിവിഷത്തിൽ നൃത്തവും റേഡിയത്തിൽ നാടകവുമായിരുന്നു. രണ്ടു മാധ്യമങ്ങളിലെയും കലാകാരന്മാരെ തട്ടിമാറ്റി മൂന്നാമതൊരാൾ വന്ന് ഒരു കടലാസ് വായിച്ചു.

ഡുംഡുംഡും.

പ്രസിഡണ്ടെന്ന ചക്രവർത്തി വിളംബരം ചെയ്യുന്നതെന്തെന്നാൽ— രാജാവിനെ കാണാനില്ല. പ്രസിഡണ്ടിനെ ചീത്ത വിളിച്ചപോലെ ഭൂതത്താൻ മന്ത്രി തന്നെക്കുറിച്ചും വല്ലതും വെളിപ്പെടുത്തിയാലോ എന്നു ഭയന്ന് മറുനാട്ടിലേക്ക് പലായനം ചെയ്തതായാണ് ആദ്യം കിട്ടിയ ഇന്റലിജൻസ് റിപ്പോർട്ടുകൾ പറയുന്നത്. ഇനി റിപ്പോർട്ടുകൾ വേണ്ടെന്നു പറഞ്ഞിട്ടുണ്ട്.

അവൻ ആ വഴി പൊയ്ക്കോട്ടെ. തിരികെ വരാതിരിക്കാൻ രാജ്യത്തെ എല്ലാ വിമാനത്താവളങ്ങളും അടച്ചിട്ടുണ്ട്.

ജനത്തിന് സഭാകമ്പം മാറിയത് ഹേതുവായി രാജ്യത്ത് അവന്റെ ചെലവിൽ നടത്തുന്ന മന്ത്രിസഭകളടക്കം എല്ലാ സഭകളും പിരിച്ചുവിട്ടിരിക്കുന്നു. പ്രസിഡണ്ടു ഭരണം നിലവിൽ വന്നിരിക്കുന്നു.

ഈ ജന്മത്ത് റിപ്പോർട്ട് സമർപ്പിക്കരുത് എന്ന താക്കീതോടെ പ്രസിഡണ്ടിന് ഒപ്പിടാനറിയില്ല എന്നു പറഞ്ഞ മുൻ ഭൂതത്താൻ മന്ത്രിക്കെതിരെ ഒരന്വേഷണക്കമ്മീഷനെ നിയമിച്ചിരിക്കുന്നു. സിറ്റിങ് ജഡ്ജിയാണ് കമ്മീഷൻ ഏജന്റ്. അവിടെ കുത്തിയിരുന്നോട്ടെ.

തിരഞ്ഞെടുപ്പിന്റെ മഹാമാന്ത്രികന്മാർ ആറാഴ്ചയ്ക്കകം രാജ്യത്ത് ഒരു ഹിതപരിശോധന നടത്തും. ജനത്തോട് ചോദ്യം.

പട്ടിണി വേണോ തുടക്കത്തിന് ഒരു നേരത്തെ കഞ്ഞി വേണോ?

സോഷ്യലിസം വേണോ ധനത്തിന്റെ ട്രസ്റ്റികളായ സ്വകാര്യസംയുക്ത മേഖലകളിലെ മുതലാളിമാർ വേണോ?

'അച്ചടക്കമുള്ള തൊപ്പിക്കാരൻ', നേർവഴിക്കു പണമുണ്ടാക്കുന്നവൻ തുടങ്ങിയ പ്രയോഗങ്ങൾ ഇതിനാൽ നിരോധിച്ചിരിക്കുന്നു.

ആൾക്കല്ല വോട്ട്, രാഷ്ട്രീയപ്പാർട്ടിക്കാണ്. ആനുപാതിക പ്രാതിനിധ്യത്തിന്റെ അടിസ്ഥാനത്തിലാവും പുതിയ മന്ത്രിസഭ രൂപീകരിക്കുക. മന്ത്രി പോയിട്ട്, ജനപ്രതിനിധിക്കുവരെ അക്ഷരാഭ്യാസം നിർബന്ധമായിരിക്കും.

ഹിതപരിശോധന സുഗമമാക്കാൻ അഹിംസയിൽ അതതു ദേശത്തെ തലമൂത്ത തൊപ്പിക്കാരെ പോളിങ് സ്റ്റേഷനുകളിൽ തലച്ചെന്നോരായി നിയമിക്കുന്നതാകുന്നു. ബൂത്ത് പിടിച്ചടക്കലോ, വധമോ, വേറെ കശപിശയോ ഉണ്ടായാൽ തൊപ്പിക്കാരന്റെ തല കാണാതിരിക്കാനാണിത്.

ഭീരുവിന് ഉയിര് വലുതാകകൊണ്ട് അവൻ ഒരുങ്ങിക്കൊള്ളും.

അസാധുവെ ഹിംസിക്കാൻ യന്ത്രം വഴിയാണ് വോട്ട്.

വിളംബരം കഴിഞ്ഞു.

ഡുംഡുംഡും.

പിറ്റേന്നത്തെ പത്രത്തിൽ ബിർലാചാരിയുടെ മുഖപ്രസംഗമെഴുതുന്ന നിത്യവേതനക്കാരൻ പറഞ്ഞു:

വിളംബരത്തെ ഞങ്ങൾ സ്വാഗതം ചെയ്യുന്നു. സ്വാതന്ത്ര്യം കിട്ടി നാലു ദശകത്തിനു ശേഷം മക്കത്തായം വഴിയുള്ള രാജവാഴ്ച അവസാനിപ്പിച്ചത് വിശേഷായി. ഇത് നേരത്തേ വേണ്ടതായിരുന്നു എന്നാണ് ഞങ്ങളുടെ മുതലാളി പറയുന്നത്. ഇത്രയുമായ സ്ഥിതിക്ക് പ്രൈമറി ക്ലാസ് മുതൽ ശാസ്ത്രീയമായ രീതിയിൽ കുട്ടികളെ സോഷ്യലിസം പഠിപ്പിച്ചു തുടങ്ങേണ്ടതാണെന്നുകൂടി ഞങ്ങൾക്ക് അഭിപ്രായമുണ്ട്. ഇത് വിളംബരപ്പെടുത്താൻ വിട്ടുപോയത് ഒരു ടൈപ്പിങ് മിസ്റ്റേക്കാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

രാമൻ നമ്പൂരി വേതനക്കാരനു ടെലിഫോൺ ചെയ്തു.

അല്ല, തന്റെ ശുപാർശകൂടി വന്നോട്ടെന്ന് നിരീക്യേ.

---

# അധികാരം


വി കെ എൻ

മനുഷ്യനു നേർക്കുള്ള ഏറ്റവും വലിയ പ്രലോഭന മാണ് അധികാരം. കാലപരിധിയില്ലാത്ത അധികാര ത്തിന്റെയും സ്ഥാനമാനങ്ങളുടെയും ലോകത്തുള്ള നെറികേടുകളെ വി കെ എൻ കോമാളിത്തത്തോടെ പരിഹസിക്കുന്നു. വ്യക്തികൾ മാറിമാറിവരുമ്പോഴും അധികാരത്തിന്റെ വ്യവസ്ഥ ഒന്നുതന്നെ എന്ന് ഈ നോവൽ ഉറപ്പാക്കുന്നു.




ഡി സി ബുക്സ്

നോവൽ

ISBN 81-7130-532-6



00011

9 788171 305322

₹ 70.00

http: //malayalamlibrary.wordpress.com/